# THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26

പുസ്തകം 12 | 1108 കർക്കടകം | ലക്കം 12

വിഷയവിവരം.

## "ഗുരുനാഥൻ" അനുബന്ധം.



സി. വി. ചന്ദ്രശേഖരൻ. എം. എ. (ആക്സൻ)
തിരുവിതാംകൂറിലെ ആക്ടിംഗ് വിദ്യാഭ്യാസഡയറക്ടർ.

# ഗുരുനാഥൻ.

## 12-ാം പുസ്തകം

1108.

### വിഷയസൂചി.

ഗുരുനാഥൻ.

| പുസ്തകം 12 | 1108 കക്കടകം | ലക്കം 12 |
|---|---|---|

# അഭ്യസനാദർശം.

ലോകം ഭിന്നരുചികളായി കാണപ്പെടുന്നു. ഈ സ്ഥിതി പണ്ഡിതപാമരഭേദംകൊണ്ടോ, യുവവൃദ്ധഭേദംകൊണ്ടോ മാത്രമുണ്ടായിട്ടുള്ളതല്ല. ലോകത്തിലെ ജനാവലി അവരുടെ സംഖ്യയോളംതന്നെ ഭിന്നിച്ച അഭിപ്രായത്തോടുകൂടിയവരാണ്. അങ്ങിനെയിരിക്കെ ആദശ്മെന്നുപറവാൻ ഒന്നുണ്ടായിരിക്കണമെന്നില്ലല്ലൊ. രണ്ടുശിശുക്കളുടെ സ്വഭാവവും ഈ സ്ഥിതിവിശേഷത്തോടുകൂടിയതാകകൊണ്ട് അഭ്യസനത്തിന് ഒരാദശ്ം കല്പിക്കുന്നതു് അസാധ്യമാണ്. ഒരു ശിശുവിനെക്കുറിച്ച പൂണ്ണമായ ഒരു ജ്ഞാനം നമുക്കുണ്ടാകുന്നതുവരെ അവനു യോഗ്യമായ ഒരു വിദ്യാഭ്യാസരീതി എങ്ങിനെ നിണ്ണയിക്കും? ആ ജ്ഞാനംതന്നെ നമുക്കുണ്ടാകുന്നതെന്നാണ്? അതിനാൽ അഭ്യസനാദശ്ം അസംഭവംതന്നെയാണ്. അഥവാ മനുഷ്യസമുദായം ഒന്നോടെ ഒരു പൂണ്ണതയിൽ എത്തിക്കഴിഞ്ഞാൽ അന്ന് ഒരു മാതൃക, അഭ്യസനത്തിൽ നിണ്ണയിക്കാം. പക്ഷെ ആ ഘട്ടത്തിൽ വിദ്യാഭ്യാസത്തിൻെറ ആവശ്യമുണ്ടൊ?

മനുഷ്യൻ ഒരു സമുദായജീവിയാണ്. എങ്കിലും അതിലെ വ്യക്തികളിൽ അഭിപ്രായവ്യത്യാസം കാണ്മാനുമുണ്ട്. പല സംഗതികളിലും അവരിൽ അഭിപ്രായൈക്യം കാണേണ്ടതുമാണ്. അങ്ങിനെ കാണ്മാനുമുണ്ട്. ഒരേകാര്യത്തിൽ ഒത്തൊരുമിച്ചുപ്രവത്തിക്കുന്നതിന് അതു ചിലപ്പോൾ നിർബന്ധിതമായേക്കും. അങ്ങിനെ ഒരു വാസന അതിലെ വ്യക്തികൾക്കു രണ്ടുപ്രകാരത്തിലുണ്ടാകാം. ജീവിതാവശ്യം പ്രമാണിച്ച് ഒരേവൃത്തിയെ തുടരേണ്ടിവരുകയും തന്മൂലം അഭിപ്രായസാമ്യം വരുകയും ചെയ്യുന്നു. തന്നത്താൻ ചിന്തിച്ച് ഒരു കാര്യം ഉറയ്ക്കാൻ കഴിവില്ലാത്ത സാമാന്യജനങ്ങളെ ഒരു കമ്മകുശലൻ അദ്ദേഹത്തിൻെറ ധിഷണക്കടിമപ്പെടുത്തുന്നു. ഇതാണു സാധാരണ നടപ്പ്. ഈ ന്യായമനുസരിച്ച മാതൃകകൾക്കു പ്രത്യേകം പേരുകല്പിക്കാം. പൌരസ്ത്യമെന്നൊ പാശ്ചാത്യമെന്നൊ ആദശ്

ത്തിന്നു പേരിടാം. അതുപോലെതന്നെ ഭൂവിഭാഗത്തിന് ഉഷ്ണമേഖലയെ ന്നും സമശീതോഷ്ണമേഖലയെന്നും രണ്ടു പ്രദേശം കല്പിച്ചിരിക്കുന്നതുകൊണ്ടു് അവിടയ്ക്കും അനുയോജ്യമായ ആദർശങ്ങൾ ഉണ്ടു്. ജർമ്മനി റഷ്യ ജപ്പാൻ ഇംഗ്ലണ്ടു് ഈ രാജ്യങ്ങൾക്കും ഓരോ ആദർശങ്ങൾ നിശ്ചയമായി ഉണ്ടായിരിക്കും. സംഗതികളുടെ സ്ഥിതിഗതികൾ ഇങ്ങിനെ ഇരിക്കെ ഇൻഡ്യയ്ക്കു ഒരാദർശം വിദ്യാഭ്യാസവിഷയത്തിൽ ഇല്ലാതെ വരുമൊ? അന്വേഷിക്കതന്നെ.

വിദ്യാഭ്യാസവിഷയത്തിൽ ചിരന്തനസംസ്കാരം സിദ്ധിച്ച രാജ്യങ്ങളേയും നവീനപരിഷ്കാരം സിദ്ധിച്ച രാജ്യങ്ങളേയും അവിടെയുള്ള വിദ്യാഭ്യാസപ്രവർത്തകരേയും സൂക്ഷ്മമായി അറിഞ്ഞാൽ ആ നേതാക്കന്മാർ ഏതൊന്നിനെ ലക്ഷ്യമാക്കിയിരിക്കുന്നു എന്നൊ, ചുരുക്കിപ്പറയുന്നപക്ഷം അവരുടെ വിദ്യാഭ്യാസാദർശം എന്തെന്നൊ അറിവാൻ സാധിക്കും.

വിദ്യാഭ്യാസത്തിൻെറ സാമുദായികലക്ഷ്യത്തെ അഭിമുഖീകരിച്ചാൽ അവിടെ ചുരുങ്ങിയപക്ഷം മൂന്നു വ്യത്യസ്തമനോഭാവം പ്രത്യക്ഷപ്പെടുന്നതാണു്.

പ്രായേണ ഒട്ടനവധിരാജ്യങ്ങളിലും വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം പാരമ്പര്യാഭിമാനജന്യമായൊ അഥവാലക്ഷ്യമെന്തെന്നുതന്നെ അറിയാതെയൊ നടത്തിപ്പോരുന്ന വിദ്യാഭ്യാസക്രമം ഒന്നാമത്തേതാണു്. ബാലികാബാലന്മാരെ ഇന്നുവരെ നടന്നുപോരുന്ന സാമൂഹ്യസ്ഥിതികളിൽ ഭാഗഭാക്കാക്കുന്നതിന്നു സജ്ജീകരിക്കണമെന്നത്രെ ഇതിൻെറ ഉദ്ദേശം. സ്വന്തനാട്ടിൽ ഇന്നും സജ്ജീവമായിരിക്കുന്ന സാമ്പത്തിക, സാമുദായിക, രാഷ്ട്രീയകാര്യങ്ങളിൽ സഹകരിക്കുന്നതിന്നു ശക്തരായ ഉത്തമപൌരന്മാരെ സൃഷ്ടിക്കയെന്നുകൂടി പറയാം.

പൂർവ്വചിന്തനംകൊണ്ടു പൂർണ്ണമായി ആസൂത്രണം ചെയ്യിട്ടുള്ള ഒരു നവ്യസമുദായജീവിതം വിദ്യാഭ്യാസംകൊണ്ടു സൃഷ്ടിക്കണമെന്നതു രണ്ടാമിന്നമായി ഗണിക്കാവുന്നതാണു്. ചിരന്തനസമ്പ്രദായത്തെ ഉന്മൂലനംചെയ്തു നവീനരീതിയെ ജനതയുടെ മനോമണ്ഡലത്തിൽ പ്രതിഷ്ഠിക്കണമെന്നാത്രെ ഇന്നു് അത്തരം പാഠശാലകൾ ശ്രമിക്കുന്നതു്. ഇററലിയിലേയും റഷ്യയിലേയും വിദ്യാഭ്യാസരീതിക്കു ഈ സമ്പ്രദായത്തോടു് അഭിന്നമായ സാദൃശ്യമുണ്ടു്.

മൂന്നാമതായി വേറെ ഒരു കൂട്ടരുണ്ടു്. ബാലഹൃദയങ്ങളിൽ പഴങ്കഥകളെക്കുത്തിച്ചെലുത്തി ഇന്നത്തെ സമുദായസ്ഥിതിയെ പുലർത്തണമെന്നു അവർ വിചാരിക്കുന്നില്ല. മനുഷ്യസമുദായം എങ്ങിനെ ആയിരിക്കണമെന്നൊരു മാതൃകയുടെസ്വരൂപവുംഅവർക്കില്ല. മൂഢപരമ്പരയായ ഒരുസ

മ്പ്രദായം വിദ്യാഭ്യാസത്തിൽ ഏൎപ്പെട്ടു സൃഷ്ടിക്കപ്പെട്ടവരാണ് ഇന്നത്തെ ജനങ്ങൾ. അതുകൊണ്ടു ഭാവികാലത്തെ വിവേകപൂൎവ്വം ദൎശിപ്പാൻ അവർ അശക്തരാണു. ഒരു ശിശുവിനു പൂൎണ്ണമായി വളരുവാൻ തക്കവണ്ണം ഒരു പരിസരസ്ഥിതി സൃഷ്ടിച്ചും ആ സ്ഥിതിവിശേഷത്തിൽനിന്നു അവന്ന് ആവശ്യമുണ്ടെന്നു തോന്നുന്നവയെ സ്വതന്ത്രമായി തിരഞ്ഞെടുക്കുവാൻ അനുവദിച്ചും അവന്റെ സത്വാഭിമാനം കഴിയുന്നത്ര വികസിപ്പാൻ അനുവദിച്ചാൽ ആ വ്യക്തിക്കു ഏതുമാതിരി സമുദായജീവിതമാണു വിവേകപൂൎവ്വകമെന്ന് ഇന്നുള്ളവരെക്കാൾ നല്ലപോലെ അറിവാൻ ഇടവരുന്നതാണ്.

ഈ മൂന്നു വീക്ഷകോണങ്ങളിൽ ഏതൊന്നാണു തങ്ങളുടെ വിദ്യാഭ്യാസാദൎശം പൂൎണ്ണമായി വിശദീകരിക്കുന്നതെന്ന് ഇന്നത്തെ നമ്മുടെ അദ്ധ്യാപകലോകം ഒന്നു ചിന്തിച്ചുനോക്കട്ടെ

ഏതെങ്കിലുമൊരുരാജ്യത്തുള്ള എല്ലാ വിദ്യാഭ്യാസപ്രവൎത്തകരും ഒരെ വീക്ഷണകോണമുള്ളവരെന്നൊ, മുകളിൽപറഞ്ഞ മൂന്നു സ്ഥിതിവിശേഷങ്ങളിൽ ഒന്ന് അവരുടെ സ്ഥിതിവിശേഷത്തോടു സാധൎമ്മ്യമുള്ളതായിരിക്കണമെന്നൊ നിർബന്ധമില്ല. എങ്കിലും ഇവയിൽ ഏതെങ്കിലുമൊന്നിനോടു വിവിധരാജ്യക്കാൎക്കും അഭിപ്രായസാമ്യം പ്രകടമായി കാണപ്പെടുന്നുണ്ടു്. സാമൂഹ്യനിലയിലും സാമ്രാജ്യസ്വഭാവത്തിലും ഇൻഡ്യയോടു സാധൎമ്മ്യമൊ വൈധൎമ്മ്യമൊ ഉള്ള രാജ്യങ്ങളിലെ വിദ്യാഭ്യാസപ്രവൎത്തകന്മാരുടെ അഭിപ്രായം പരിശോധിക്കുന്നതായാൽ ഇൻഡ്യയുടെ വീക്ഷണകേന്ദ്രം ഏതായിരിക്കുമെന്നു നിൎണ്ണയിപ്പാൻ എളുപ്പമുണ്ടായേക്കാം.

ഒരു നവീനസമുദായസ്ഥിതി, സംഗ്രാമഫലമായി സിദ്ധിച്ചാൽ അവിടത്തെ സ്ഥിതിസ്ഥിരീകരണത്തിന് ഒരു കാലഘട്ടം സ്വീകരിക്കേണ്ടതാണ്. അന്ന് അവിടെ സമുദായഘടനയെ നിയന്ത്രിച്ചില്ലെങ്കിൽ വിപ്ലവപരമായ പ്രതിഗമനം സംഭവിച്ചേക്കും. ആ കാലം വിജയലക്ഷ്മിയെ പരിലാളിച്ചു പുഷ്ടിപ്പെടുത്തേണ്ടതുമാണ്. ടൎക്കിയും പോളണ്ടും ഇന്ന് ഈ നിലയിൽ എത്തിയിരിക്കുന്ന രാജ്യങ്ങളത്രെ. അമേരിക്കയിലെ ഐക്യസംസ്ഥാനം ഒന്നരശതാബ്ദങ്ങൾക്കുമുമ്പ് ഇങ്ങിനെ ഒരു ദശ അനുഭവിച്ചിട്ടുണ്ടു്. മേൽപറഞ്ഞ കാരണങ്ങളോടു് അശേഷം സംബന്ധമില്ലെങ്കിലും ജപ്പാനും സമുദായസ്ഥിതിയിൽ ഈ നയംതന്നെ സ്വീകരിച്ചുകാണുന്നു. അവിച്ഛിന്നമായ രാജവംശവും വിദേശവിക്രിയകളിൽനിന്നു സൎവ്വാത്മനാ ഒഴിഞ്ഞുനിൽക്കുന്ന ഒരു ചരിത്രവും ഉള്ള ജപ്പാനു സമുദായഘടനയുടെ പൂൎവ്വരൂപസംരക്ഷണത്തിൽ സംതൃപ്തികാണുന്നുണ്ടു്.

രാജ്യമീമാംസയിൽ അത്യന്തം വൈപരീത്യമുള്ള രണ്ടു സിദ്ധാന്തങ്ങളെ അനുവർത്തിക്കുന്ന ലെനിനും മുസോളിനിയും വിദ്യാഭ്യാസനയത്തിൽ ഒരേ ആദർശത്തെത്തന്നെ സ്വീകരിച്ചിട്ടുള്ളവരാണ്. ഭരണാധികാരികളുടെ സുസമ്മതിസിദ്ധിച്ച നയത്തിൽ പ്രചാരണവും ഏതദ്വിപരീത നയത്തിൽ കർക്കശമായ മർദ്ദനവും സ്വീകരിച്ച സ്വീകൃതപഥത്തിൽകൂടി സമുദായത്രൂപീകരണവും രാജ്യത്തിൻെറ അധികാരസീമയ്ക്ക് അധീനമായ വിദ്യാഭ്യാസപ്രചരണവും നടത്തിപ്പോരുന്നു. ഈ സമ്പ്രദായം രണ്ടാമത്തെ മാതൃകയ്ക്കുദാഹരണമാണ്. ഈ ആദർശത്തെ ആരാധിക്കുന്ന റഷ്യയും ഇററലിയും അടുത്തകാലംവരെ വിദ്യാഭ്യാസത്തിൽ പിന്നണിയിൽ നിന്നിരുന്നവയാണ്.

വിദ്യാഭ്യാസത്തിനു പ്രചുരപ്രചാരവും, അതിനു ചിരകാലസംസ്ഥിതിയും സിദ്ധിച്ചരാജ്യങ്ങളിൽ ഏതുമാതിരിയിൽ ഉള്ള സമുദായഘടനയാണു മാതൃകയെന്നൊ, എന്തുരീതിയിൽ ഉള്ള വീക്ഷണമാണു വളൎന്നുവരുന്ന പിൻഗാമികളിൽ അടിച്ചുകയറേറണ്ടതെന്നൊ ആപ്തപ്രമാണങ്ങളെക്കൊണ്ടു ശഠിക്കുന്നതായി കാണുകയില്ല. സാമ്പത്തികവും സാമ്രാജ്യപരവുമായ അസ്വാരസ്യംകൊണ്ടു വികലമെന്നതിരിക്കട്ടെ. പരസ്പരം സ്പർദ്ധിച്ചുകൊണ്ട് ഒരു തുലായന്ത്രത്തിൻെറ അററത്തിരുന്നു ഗുരുതാസമീകരണത്തിൽ തീവ്രയത്നം ചെയ്തുകൊണ്ടും കഴിഞ്ഞുകൂടുന്ന കമ്യൂണിസത്തേയും ഫാസിസത്തേയും ഭയചഞ്ചലതയോടെ വീക്ഷിക്കുന്നു എന്നതും ഇരിക്കട്ടെ. ഫ്രാൻസ് ജർമ്മനി, യുണൈറററഡ്സ്റ്റേററ്സ്, ഇംഗ്ലണ്ട് എന്നീരാജ്യങ്ങളിലുള്ള വിദ്യാഭ്യാസപ്രവൎത്തകന്മാരിൽ ആരുംതന്നെ ദേശീയമൊ, സാമുദായികമൊ ആയ ഒരു പ്രത്യേകമതത്തേയൊ ആദർശത്തേയൊ അനുകൂലിച്ചു യുവസമിതിയുടെ വിവേചനത്തെ ആവരണംചെയ്യാൻ ശ്രമിക്കുന്നില്ല. നേരേമറിച്ച് ഓരോശിശുവിൻേറയും സത്വത്തിനു പരിപൂർണ്ണവികസനം സിദ്ധിച്ച് ഇന്നുള്ളവരേക്കാൾ തങ്ങളുടെ ആവശ്യമെന്തെന്ന് അറിവാൻ സമൎത്ഥരായി ക്രമോന്നതിയെ പ്രാപിക്കേണ്ടവരായ യുവജനങ്ങളെ ശക്തരാക്കുന്ന പരിസരസ്ഥിതിയെ അവർ നിർമ്മിച്ചുകൊടുക്കുന്നതെ ഉള്ളു.

കഴിഞ്ഞ ഇരുപതുകൊല്ലങ്ങളിലായി ചൈന അന്തഃഛിദ്രത്തിൽ പെട്ടു വലയുകയാണ്. അതിനാൽ അവിടെ നടക്കുന്ന സംസ്കാരപരമായ പുനഃസംഘടനയ്ക്കു പല പ്രതിബന്ധവും നേരിട്ടിട്ടുണ്ട്. എങ്കിലും അവിടെയുള്ള വിദ്യാഭ്യാസപ്രവൎത്തകർ വ്യക്തിഗതമായ അഭിവൃദ്ധിയാണ് അഭ്യസനാദർശമായി ഗണിച്ചുപോരുന്നത്. ദേശീയമതം സംക്രമിപ്പിച്ച് അതിൻെറ കോമരങ്ങളാക്കുവാൻ പൊതുജനങ്ങളെ ശീലിപ്പിക്കണമെന്ന് അ

വർ ഇച്ഛിക്കാറില്ല. കഴിഞ്ഞ കാലങ്ങളിൽ ചൈന പല ദുരിതങ്ങളും അനുഭവിച്ചു; എങ്കിലും അവയ്യൊന്നിനും വിശ്വവിഖ്യാതമായി ചിരന്തനമായി സ്ഥിതിചെയ്യുന്ന ചൈനയുടെ സംസ്കാരത്തെ ഭഞ്ജനംചെയ്‌വാൻ സാധിച്ചില്ല.

ഇറാക്ക്, ഈജിപ്ട്, സിറിയ എന്നീ രാജ്യങ്ങളിലെ സ്ഥിതിയൊന്നു പരിശോധിക്കുകതന്നെ. അവിടെയുള്ള ജനങ്ങളുടെ പൊതുവായ ഇന്നത്തെ ശ്രമം വിദേശമേധാവിത്വത്തെ ഒഴിച്ച് ഒരു ദേശീയസംഘടനയുണ്ടാക്കണമെന്നാണ്. വിദ്യാഭ്യാസത്തെ ഇതിനുള്ള ഒരു സാധകോപകരണമായിട്ടേ അവർ ഗണിക്കുന്നുള്ളു. വൈദേശികശൃംഖലയെ ഭഞ്ജനംചെയ്യാൻ ഒരു സംയുക്തദേശീയശരീരം സൃഷ്ടിക്കുവാൻ വേണ്ട വിദ്യാഭ്യാസമെ സിറിയാക്കാർ ഇന്നാവശ്യപ്പെടുന്നുള്ളു. ഫ്രഞ്ചുകാർക്കു അവിടെയുള്ള അധികാരത്തിൽ അസംതൃപ്തരായതുകൊണ്ടാണു സിറിയാക്കാർക്ക് ഈ മനോഭാവമുണ്ടായിട്ടുള്ളതു്.

ഇന്നത്തെ ഇൻഡ്യയുടെ മനോഭാവമെന്താണ്? അതിനു വല്ല ആദർശവുമുണ്ടോ? ഉണ്ടെങ്കിൽതന്നെ അതുപ്രായോഗികമാണോ? എന്നീ പ്രശ്നങ്ങൾ വിദ്യാഭ്യാസവിഷയത്തിൽ ചിന്തിക്കുന്നവർക്കു കൗതുകാവഹമായിരിക്കുമെന്നുവിശ്വസിക്കുന്നു. ഈപൂർവ്വപക്ഷങ്ങൾക്കു സമാധാനം പറയുന്നതിനുമുമ്പ് ഇന്നത്തെ ഇവിടത്തെ നേതാക്കന്മാർക്കു വിദ്യാഭ്യാസവിഷയത്തിലുള്ള അഭിപ്രായമെന്തെന്നറിയുന്നതു് ഉചിതമായിരിക്കുമെന്നുതോന്നുന്നു. ഒരു പക്ഷെ, അല്ല നിശ്ചയമായി അവരുടെ അഭിപ്രായം ഈ പ്രശ്നങ്ങൾക്കു സമാധാനം നൽകുന്നവയാണ്

പണ്ഡിതജവഹരിലാൽ— "ഞാൻ സമഷ്ടിവാദത്തിൽ വിശ്വസിക്കുന്നവനാണ്. വിദ്യാഭ്യാസം ആ ലക്ഷ്യത്തെ അഭിമുഖീകരിച്ച് അഭിവൃദ്ധിപ്പെടുത്തണമെന്നു ഞാൻ ഇച്ഛിക്കുന്നു. ഇക്കാലത്തു ദേശീയബോധത്തിനു ഗുരുത്വം കല്പിക്കേണ്ടതാണ്. വിദേശമേധാവിത്വത്തിൽ കഴിയുന്ന ഓരോ രാജ്യവും ആ വിധവളർച്ചയ്യൊണു കടപ്പെട്ടിരിക്കുന്നതു്. എന്നാലും ഒരു പാരമാർത്ഥികസത്തയിൽ ഓരോ വ്യക്തിയും അവൻെറ സ്വത്വാഭിമാനരക്ഷയ്ക്കുള്ള ആദർശത്തെ സ്വീകരിക്കേണ്ടതാണ്."

സരോജിനിദേവി— "ഏതുരാജ്യമാണൊ ദേശീയത്വത്തെ പുലത്തുന്നു, അതിനെ ഞാൻ വെറുക്കുന്നു. സ്വതന്ത്രമായ ഒരു രാജ്യത്തിന് അതിനെ പുലത്തുവാൻ അവകാശമില്ല. അതു സ്വാതന്ത്ര്യത്തിനുവേണ്ടി പടവെട്ടുന്ന രാജ്യത്തിൻെറ ഒരു രോഗലക്ഷണം മാത്രമാണ്."

പണ്ഡിതമാളവ്യ— "ഓരോ വ്യക്തിയും അവൻെറ ഗതി തുടൻ് അഭിവൃ

ദ്ധമാകണമെന്നത്രെ എൻെറ ആദശം. ആ വിധത്തിലുള്ള വിദ്യാഭ്യാസം കൊണ്ടുമാത്രമെ മനുഷ്യസമുദായം അതിൻെറ ജയാശംസയിൽ എത്തുകയുള്ളു. രണ്ടു മനുഷ്യരെ ഒരേ കരുവിൽ ഇതുവരെ വാത്തിട്ടില്ല. മനുഷ്യസമുദായത്തെപൊതുവെ അനുഗ്രഹിക്കാൻ ഉപകരിക്കുന്ന ആശയങ്ങൾ ഓരോരുത്തനിൽനിന്നും പ്രസരിക്കട്ടെ."

സർ. എസ്. രാധാകൃഷ്ണൻ—"ദേശീയാദർശത്തിൽ ഇന്നു നമുക്കുള്ള തീവ്രതൃഷ്ണ ഇന്നത്തെ രാഷ്ട്രിയനിലയിൽ നമുക്കുള്ള സ്ഥാനത്തിൻെറ താൽക്കാലികഫലമാണ്. നാം എന്നു പരാധീനവിമുക്തരാകുമൊ അന്ന് ഈ മനോഭാവം രംഗത്തിൽനിന്നു നിഷ്ക്രാന്തമാകും. ഒരുവൻെറ ജീവിതപ്രമാണത്തിനു വിരുദ്ധമെങ്കിലും ഒരു കേന്ദ്രശക്തിക്കു വ്യക്തി കിഴ്പ്പെടുന്നതു് ഇന്നത്തെ നിലയ്ക്കു ന്യായമാണ്, അത്യാവശ്യമാണ്. ഇതു ന്യായവിരുദ്ധമാണു്, സംഗ്രാമനിലയാണു്, നമ്മുടെവിശ്വാസത്തിനു വിരുദ്ധവുമാണ്. സ്വതന്ത്രമായ ഇൻഡ്യാഗവൺമെൻറ് ഒരുവൻെറ സ്വകാര്യജീവിതത്തോടു പോരാടുകയില്ല. ഒരുവൻെറ ക്രിയാസ്വാതന്ത്ര്യത്തെ അഭിനന്ദിക്കും വിദ്യാഭ്യാസത്തിൻെറ പരമലക്ഷ്യം ദേശീയപ്രതാപത്തിനൊ ലോകത്തെ ഒന്നിച്ചു ചേക്കുവാനൊ അല്ല. തലച്ചോറിനെക്കാൾ ശ്രേഷ്ഠമായ ഒന്ന് ഉണ്ടെന്ന് ഓരോ വ്യക്തിയും അറിഞ്ഞിരിക്കണം. അതിനെ ആത്മാവെന്നൊ, സത്, ചിത്. ആനന്ദം എന്നൊ പേർ പറഞ്ഞുകൊള്ളട്ടെ. ഓരോ വ്യക്തിക്കും ഏകാന്തജീവിതത്തിനും വിശ്രമത്തിനും അതിൽ ഇടം അനുവദിച്ചിരിക്കണം. ആത്മശുദ്ധികൊണ്ടു ജീവിതത്തെ അളക്കുവാൻ അതു് അത്യാവശ്യവുമാണ്.

ലേഡിബോസ്—"അടുത്തതലമുറ അതിനുചിതമായ സമുദായസൃഷ്ടിക്കു ശക്തമാകത്തക്കണ്ണം ഓരോ ശിശുവിനേയും വളത്തണം."

മറെറാരു അഭിപ്രായം നോക്കുക.

ചോ: ഇൻഡ്യക്കു സ്വയംഭരണം കിട്ടുമ്പോൾ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം എന്തായിരിക്കും.?

ഉ: ശീലസ്ഥാപനം. ധൈര്യം, ബലം, സൽഗുണം, പരമമായ ലക്ഷ്യത്തിൽ പരിശ്രമിക്കുമ്പോൾ തന്നെ താൻ മറക്കുവാനുള്ള ത്രാണി എന്നിവ അഭിവൃദ്ധമാക്കുവാൻ ഞാൻ ശ്രമിക്കും. അക്ഷരാഭ്യാസത്തേക്കാൾ ഇതിനു മഹത്വമേറും. ഉൽകൃഷ്ടവും ആദർശപരവുമായ അഭ്യസനം ഈ പരമപദത്തിനുള്ള മാർഗ്ഗം മാത്രമാണ്. ഇൻഡ്യയുടെ അക്ഷരജ്ഞാനത്തിൻെറ കുറവു്, പരിതാപകരമെങ്കിലും, എന്നെ ഭയപ്പെടുത്തുകയൊ, അതുകൊണ്ട് ഇൻഡ്യ സ്വയംഭരണത്തിന് അശക്തമാകുമെന്നു തോന്നിക്കുകയൊ ചെയ്യുന്നില്ല.

ചോ: വിദ്യാഭ്യാസംമൂലം ഏതെങ്കിലും ഒരു പ്രത്യേകസാമൂഹ്യഘടനയെ വ്യവസ്ഥാപിപ്പാൻ അങ്ങു ശ്രമിക്കുമൊ?

ഉ: വ്യക്തിയുടെ ശീലസ്ഥാപനംചെയ്‌വാൻ സാധിക്കുന്നു എങ്കിൽ സമുദായജീവിതം തന്നത്താൻ സ്വരൂപിച്ചുകൊള്ളും. സമുദായസ്ഥാപനം മേല്പറഞ്ഞ തരത്തിലുള്ള വ്യക്തികളെ ഭരമേല്പിക്കുന്നതിന് എനിക്കധികസന്തോഷമുണ്ട്.

ചോ: ദേശീയബോധം ഇന്ന് ഇൻഡ്യയിൽ പരിപുഷ്ടമാകുന്ന സ്ഥിതിക്കു സാർവരാജ്യസഖ്യത്തെ അങ്ങു തിരസ്കരിക്കുമൊ?

ഉ: ഞങ്ങളുടെ ദേശീയബോധം ഒരിക്കലും മറെറാരു രാഷ്ട്രത്തെ ചൂഷണം ചെയ്യുന്നതിനു പ്രേരിപ്പിക്കയില്ലെന്നാണ് എൻെറ വിശ്വാസം. ഞങ്ങളുടെ ദേശീയബുദ്ധി സാർവരാജ്യസഖ്യത്തിനുള്ള ഒരു മുഖവുരയായിരിക്കും.

മേല്പറഞ്ഞവയെല്ലാം ഇൻഡ്യാനേതാക്കളുടെ അഭിപ്രായമാണ്. പാഠശാലകൾ നയിക്കുന്നവരുടെ അഭിപ്രായവും ഇതുതന്നെയാണൊ? ഒരിക്കലും അങ്ങിനെ അല്ലെന്നുള്ളതു സർവ്വവിദിതമത്രെ. വിദ്യാഭ്യാസത്തിൻെറ ആദർശം വ്യക്തികളുടെ അഭിവൃദ്ധിയാണെന്നു പാഠശാലകളുടെ ഭരണകർത്താക്കൾ വിശ്വസിച്ചിരുന്നു എങ്കിൽ ഇന്നത്തെ പാഠശാലകളുടെ നില ഇങ്ങിനെ ആയിരിക്കയില്ല.

'വിദ്യാഭ്യാസത്തിൽ എനിക്കുള്ള സ്ഥാനമെന്ത്?' നിസ്വാർത്ഥനായ ഒരദ്ധ്യാപകൻ ഈ ചോദ്യം ഒരിക്കലൊ രണ്ടുപ്രാവശ്യമൊ ആവർത്തിച്ചാൽ മതിയാകുകയില്ല. അവൻെറ ജീവിതാവധി ഈ ചോദ്യം തന്നെ ചോദിച്ചുകൊണ്ടിരിക്കണം. അവൻ ഒരു മനുഷ്യനാണെങ്കിൽ— ഒരു യന്ത്രമല്ലെങ്കിൽ—ഓരോകൊല്ലം കഴിയുന്തോറും ആ ചോദ്യത്തിന് ഒരേ ഉത്തരമല്ല സിദ്ധിക്കുന്നതെന്നു വ്യക്തമായി ബോധപ്പെടും. ഒരു മനുഷ്യൻ വളരുന്നുണ്ടെങ്കിൽ നിശ്ചയമായി അവൻെറ ആദർശം അവനോടൊന്നിച്ചു വളരണം.

ഒരു പാഠശാലയിലെ അഭ്യസനപദ്ധതി നാലിനമായി വിഭജിക്കാം (1) ജീവിതകാലത്തു് ഉപയോഗത്തിൽ വരാവുന്ന ജ്ഞാനത്തേയും കർമ്മപാടവത്തേയും സ്വാധീനമാക്കുന്നതിന് ഓരോ ശിശുവിനും അവകാശമുണ്ടായിരിക്കണം. (2) ഒരു ശിശു എന്ന നിലയിൽ പൂർണ്ണമായും സന്തോഷത്തോടുകൂടിയും വളരുവാൻ ഓരോ കുട്ടിക്കും അവകാശമുണ്ട്. പക്ഷെ അവൻെറ വളർച്ചയൊ സുഖമൊ പ്രകൃതിയെ അതിലംഘിച്ചവ ആയിരിക്കരുത്. (3) ശിശു വ്യക്തികളുടെ വികസനം അതിൻെറ പാരമ്യദശയെ പ്രാപിക്കുന്നതനുസരിച്ചു ലോകാഭ്യുദയം നിലനിന്നുപോരുന്നു. (4) മനു

ഷ്യസമുദായത്തിൻെറ ക്ഷേമൈശ്വൎയ്യങ്ങൾക്കു ഓരോ വ്യക്തിയിലും ദൃഢമായി, ബലമായി സമുദായബോധം വികസിച്ചിരിക്കേണ്ടതു് അത്യാവശ്യമാണു്.



# ചിറവർ കാവിൽ ബ് ഭഗവതി.

കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി.

തുടൎച്ച.

ആ നായരും ഭാൎയ്യയും കൂടി കുറച്ചുദൂരം പോയപ്പോൾ വഴിക്കടുത്തു തന്നെ ആ നായരുടെ ഒരു സ്നേഹിതൻെറ വീടുണ്ടായിരുന്നതിനാൽ അവർ അവിടേക്കയറി. ആ വീട്ടുകാർ ഈ ദമ്പതിമാരെ അവിടെ സാദരം സ്വീകരിച്ചിരുത്തി കുശലപ്രശ്നാനന്തരം വെടികൾ പറഞ്ഞുതുടങ്ങി. പിന്നെ അവരെ ഒരു ലഘുഭക്ഷണം കഴിപ്പിക്കുകയുംചെയ്തു. അപ്പോഴേയ്ക്കും നേരം സന്ധ്യയോടൊട്ടടുത്തതിനാൽ ആ ഭാൎയ്യാഭൎത്താക്കന്മാർ ആ വീട്ടുകാരോടു യാത്രയുംപറഞ്ഞു അവിടെനിന്നു് ഇറങ്ങിനടന്നു. കുറച്ചുദൂരം ചെന്നപ്പോൾ അവിടെ ചിറവർപുഴയായി. ചിറവർപുഴയിൽ അക്കാലത്തു പാലമുണ്ടായിരുന്നില്ല. കഴിഞ്ഞ രാത്രിയിൽ കലശലായിട്ടു മഴയുണ്ടായിരുന്നതിനാൽ പുഴയിൽ വെള്ളം സ്വല്പം പെരുകിയിരുന്നു. അതിനാൽ നായർ ഭാൎയ്യയോടു, "പുഴയിൽ വെള്ളം കുറച്ചധികമാണെന്നാണു തോന്നുന്നതു്. അതിനാൽ ഇറങ്ങിക്കടക്കാമൊ എന്നു ഞാനൊന്നിറങ്ങിനോക്കട്ടെ. ഞാൻ മടങ്ങിവന്നിട്ടു പിന്നെ നമുക്കൊരുമിച്ചുപോകാം. നേരം ഇരുട്ടിത്തുടങ്ങിയിരിക്കുന്നു. നീ തനിച്ചു് ഇവിടെ നില്ക്കുമ്പോൾ വല്ലവരുംവന്നു് ഈ ആഭരണങ്ങൾ അഴിച്ചുകൊണ്ടുപോയെങ്കിൽ നീയെന്തുചെയ്യും? അതുകൊണ്ടു് അവയൊക്കെ അഴിച്ചു് ഇങ്ങോട്ടു തന്നേയ്ക്കൂ. പുഴകടന്നിട്ടു കെട്ടിയാൽ മതി" എന്നു പറഞ്ഞു. ശുദ്ധഹൃദയയായ ആ സ്ത്രീ അതുകേട്ടു സത്യമെന്നു വിചാരിച്ചു് ആഭരണങ്ങളെല്ലാമഴിച്ചു വിശ്വാസപൂൎവ്വം ഭൎത്താവിൻെറ കൈയിൽക്കൊടുത്തു. ദുഷ്ടനും വഞ്ചകനുമായ ആ നായർ അവയെല്ലാം വാങ്ങി ഒരു മുണ്ടിൽപ്പൊതിഞ്ഞു കക്ഷത്തിൽവെച്ചുകൊണ്ടു പുഴയിലിറങ്ങി മറുകരയിലേക്കുപോയി. ആ സ്ത്രീ അവിടെ വളരെനേരം നിന്നിട്ടും നായർ മടങ്ങിവന്നില്ല. നേരമേകദേശം പാതിരാവോടടുത്തു. ഘോരാന്ധകാരം കൊണ്ടു ദിക്കൊക്കെ മറഞ്ഞു. ഒന്നും കാണ്മാൻ വയ്യാതെയായി. അതിക

ിനമായ മഴയും തുടങ്ങി. അപ്പോൾ ആ അബലയുടെ മനസ്ഥിതി ഏതു പ്രകാരമായിരുന്നു എന്നു പറഞ്ഞറിയിക്കുന്ന കാര്യം അസാദ്ധ്യം തന്നെ. ഭീതികൊണ്ടും വ്യസനംകൊണ്ടും ആ പതിവ്രത ഏററവും പരവശയായിത്തീൎന്നു എന്നു മാത്രം പറയാം. നിസ്സഹായയും ദുസ്സഹദുഃഖമഗ്നയുമായിത്തീൎന്ന ആ സാധ്വി ഉടനെ തന്റെ പരദേവതയായ ഭഗവതിയെ ഭക്തിപാരവശ്യങ്ങളോടുകൂടി വിളിച്ചു കരഞ്ഞു പ്രാൎത്ഥിച്ചുതുടങ്ങി. "അയ്യോ! അമ്മേ! നിസ്സഹായയായിത്തീൎന്നിരിക്കുന്ന ഈ അഗതിയെ രക്ഷിക്കണെ. അമ്മയല്ലാതെ എനിക്കിയ്ക്കു വേറെ ഒരു ശരണവുമില്ലേ. എന്റെ ചിററൂർകാവിലമ്മെ! രക്ഷിക്കണെ, രക്ഷിക്കണെ" എന്നും മററുമായിരുന്നു ആ അബലയുടെ വിളിയും പ്രാർത്ഥനയും. അങ്ങിനെ ആ സ്ത്രീ കുറച്ചുനേരം ദേവിയെ വിളിച്ചു പ്രാൎത്ഥിച്ചപ്പോൾ ഒരു സ്ത്രീ ഒരു വിളക്കുംകൊണ്ട് അവിടെയെത്തി ആ സ്ത്രീയോട് "ഇനി ഇവിടെ എന്തിനു നിൽക്കുന്നു? നമുക്കു വീട്ടിലേയ്ക്കു പോകാം. നേരം പാതിരാവായിരിക്കുന്നു. അയാൾ ഈ ഇരുട്ടിലകപ്പെട്ടു വഴിതെററി എവിടെയൊ പോയി. നേരത്തെ അങ്ങുവരും" എന്നുപറഞ്ഞു. ആ സ്ത്രീ തന്റെ പെററമ്മ തന്നെയാണെന്നു തോന്നുകയാൽ മററെ സ്ത്രീ സന്തോഷിച്ച് അവരുടെ കൂടെപ്പോയി. രണ്ടുപേരും തമ്മിൽ ഓരോ വൎത്തമാനങ്ങളും പറഞ്ഞുകൊണ്ടു നടന്നു വീട്ടിലെത്തി വിളിച്ചു വാതിൽ തുറപ്പിച്ചപ്പോൾ ആ സ്ത്രീയുടെ സാക്ഷാൽ പെററമ്മ അവിടെത്തന്നെ ഉണ്ടായിരുന്നു. പുഴക്കടവിൽനിന്ന് ആ സ്ത്രീയെ വീട്ടിൽ കൊണ്ടുചെന്നാക്കിയ അമ്മ അവരുടെ കൈയിലുണ്ടായിരുന്ന വിളക്കോടുകൂടി അപ്പോഴേയ്ക്കും അദൃശ്യയായിത്തീരുകയുംചെയ്തു. പിന്നെ വീട്ടിലുണ്ടായിരുന്ന സാക്ഷാൽ അമ്മ മകളോട് അവൾ ഭൎത്താവോടുകൂടിപ്പോയിട്ടു പിന്നെയുണ്ടായ കഥകളൊക്കെ ചോദിക്കുകയും മകൾ എല്ലാം വിസ്തരിച്ചു പറഞ്ഞു അമ്മയെ കേൾപ്പിക്കുകയുംചെയ്തു. വൎത്തമാനങ്ങളെല്ലാം കേട്ടപ്പോൾ ആ അമ്മയ്ക്കു് ആഭരണങ്ങൾ പോയതുകൊണ്ടുള്ള സന്താപത്തേക്കാളധികം മകൾ ആപത്തൊന്നുംകൂടാതെ മടങ്ങിവന്നുചേൎന്നതുകൊണ്ടുള്ള സന്തോഷമാണുണ്ടായതു്.

പിറേറ ദിവസം നേരം വെളുത്തപ്പോൾ ആ നായർ ഒരു ഭ്രാന്തനെപ്പോലെഓടിവന്ന് ആ ആഭരണപ്പൊതി ആ വീട്ടിലിട്ടിട്ട് ഒന്നും മിണ്ടാതെ വന്നതുപോലെതന്നെ ഇറങ്ങിഓടിപ്പോയി. പിന്നെ അയാളേക്കാണാനും അയാളെക്കുറിച്ച് എന്തെങ്കിലും കേൾക്കാനും ആൎക്കും സാധിച്ചിട്ടില്ല. നേരംകുറച്ചു പുലൎന്നപ്പോഴെയ്ക്കും ഈ വൎത്തമാനങ്ങളെല്ലാം കർണ്ണാകൎണ്ണികയാ ആ ദേശത്തു് എല്ലാവരുമറിഞ്ഞു. ഉടനെ എല്ലാവരും ക്ഷേത്രസന്നിധിയിൽ കൂടി. അപ്പോഴെയ്ക്കും വെളിച്ചപ്പാടും അവിടെ എത്തുകയും ഉ

ടനെ വെളിപാട്ടുണ്ടാവുകയും ജനങ്ങളോട് "നിങ്ങളാരും ഒട്ടും സംശയിക്കേണ്ട. എന്നെ ഭക്തിപൂർവ്വം സേവിച്ചുകൊണ്ടിരിക്കുന്ന എന്റെ മക്കൾ എന്നെ വിളിച്ചുകരഞ്ഞപ്പോൾ പുഴക്കടവിൽച്ചെന്ന് അവളെ വിളിച്ചുകൊണ്ടുപോയി അവളുടെ വീട്ടിലാക്കിയതു ഞാനാണ്. ആ വഞ്ചകനേക്കൊണ്ട് ആ ആഭരണങ്ങളെല്ലാം മടക്കിക്കൊടുപ്പിച്ചതും ഞാൻതന്നെ ആ ദുഷ്ടന്റെ കഥ ഞാൻ കഴിച്ചിരിക്കുന്നു. അവന്റെ ശവംപോലും ആർക്കും കാണ്മാൻ കഴികയില്ല" എന്നു കല്പിക്കുകയുംചെയ്തു. ചിററൂർകാവിൽ ഭഗവതിയുടെ ഭക്തവാത്സല്യം സീമാതീതമാണെന്നുള്ളതിന് ഇതും ഒരുത്തമദൃഷ്ടാന്തമാണല്ലോ.

വെളിച്ചപ്പാടിന്റെ കലിയടങ്ങിയതിന്റെശേഷം നാട്ടുകാരിൽ പ്രധാനന്മാരെല്ലാവരുംകൂടി നടയിൽവെച്ചു "പെരുവെനുദേശക്കാരായ നായന്മാരേക്കൊണ്ടു മേലാലൊരിക്കലും ചിററൂർദേശത്തു സംബന്ധംചെയ്യിക്കാൻപാടില്ല" എന്നു നിശ്ചയംചെയ്തു. ആ നിശ്ചയത്തെ ഇപ്പോഴും ആ നാട്ടുകാർ ഭേദപ്പെടുത്തീട്ടില്ല.

ചിററൂർ ഭഗവതിയുടെ ഭക്തവാത്സല്യം അപരിമിതമാണെന്നു ജനങ്ങൾക്കു ബോധംവരത്തക്കവണ്ണം അവിടെ നടത്തീട്ടുള്ള മറെറാരു സംഗതികൂടി ചുരുക്കത്തിൽ താഴെ പറഞ്ഞുകൊള്ളുന്നു.

ചിററൂരുള്ള ഒരു നായർഗൃഹത്തിലെ "കുപ്പാണ്ടി" എന്നുപേരായ ഒരു പെൺകുട്ടി ഒരുകൊല്ലം മണ്ഡലവിളക്കു കാണാനായി ഒരു ദിവസം ചിലകൂട്ടുകാരോടുകൂടി അമ്പലത്തിലേയ്ക്കുപോയി. കുറച്ചുനേരംവിളക്കുകണ്ടുനിന്നപ്പോൾ ഉറക്കം കലശലായിട്ടുവരികയാൽ ആ കുട്ടി വടക്കേനടയിൽ ഒരു സ്ഥലത്തു ചെന്നു കിടന്നു സുഖമായിട്ടുറങ്ങി. വിളക്കു കഴിഞ്ഞിട്ടും കുപ്പാണ്ടി ഉണന്നില്ല. വിളക്കു കഴിഞ്ഞപ്പോൾ ആളുകളൊക്കെ പിരിഞ്ഞുപോയി. കുപ്പാണ്ടിയുടെ കൂട്ടുകാരും അവളെ വിളിക്കാനോർത്തില്ല. കുപ്പാണ്ടി ഉണന്നുനോക്കിയപ്പോൾ അവിടെയെങ്ങും ആരുമില്ലായിരുന്നു. ആ പ്രദേശമെല്ലാം അന്ധകാരപൂർണ്ണവുമായിരുന്നു. അതിനാൽ കുപ്പാണ്ടി ഏററവും ഭയവിഹ്വലയായിട്ട് "അമ്മേ! അമ്മേ!" എന്ന് ഉറക്കെ വിളിച്ചുകൊണ്ടു കരഞ്ഞുതുടങ്ങി. അവൾ വീട്ടിൽക്കിടന്നുറങ്ങിയാലും ഉണരുമ്പോൾ അടുക്കലാരേയും കണ്ടില്ലെങ്കിൽ അമ്മയെ വിളിച്ചു കരയുകപതിവായിരുന്നു. അതുപോലെ ഇവിടേയും ചെയ്തു എന്നേയുള്ളു. എങ്കിലും ആ കുട്ടിയുടെ അമ്മയ്ക്കു ഭഗവതിയേക്കുറിച്ച് അളവററ ഭക്തിയും വിശ്വാസവുമുണ്ടായിരുന്നതിനാൽ ആ കുട്ടിയുടെ സങ്കടം ഭഗവതിക്ക് ഏററവും ദുസ്സഹമായിത്തീന്നു. കുപ്പാണ്ടി മേൽപ്രകാരം അമ്മയെ വിളിച്ചു കരഞ്ഞ ക്ഷ

ണത്തിൽ ഒരു സ്ത്രീ ഒരു വിളക്കുമെടുത്തുംകൊണ്ട് അവളുടെ അടുക്കൽച്ചെന്ന് "നീയെന്തിനു കരയുന്നു? നമുക്കു വീട്ടിലേയ്ക്കു പോകാം" എന്നുപറഞ്ഞു. ആ ചെന്ന സ്ത്രീ സ്വന്തം അമ്മയാണെന്നു തോന്നുകയാൽ ആ കുട്ടി സസന്തോഷം അവരുടെ കൂടെപ്പോയി. വഴിയിൽവെച്ചു കുട്ടി "അമ്മേ എനിക്കു കലശലായിട്ടു വിശക്കുന്നു" എന്നു പറഞ്ഞതിനു മറുപടിയായിട്ട് ആ സ്ത്രീ "വീട്ടിൽച്ചെന്നാൽ അതിനു വല്ലതും സമാധാനമുണ്ടാക്കാം" എന്നുപറഞ്ഞു. അങ്ങിനെ ഓരോന്നു പറഞ്ഞുംകൊണ്ട് അവർ നടന്നു. വിളക്കു കഴിഞ്ഞു കുപ്പാണ്ടി മടങ്ങിയെത്താനുള്ള നേരമായിട്ടും അവളെക്കാണായ്കയാൽ വീട്ടിലുണ്ടായിരുന്നവർക്കു പരിഭ്രമമായി. അതിനാൽ അവിടെനിന്നു ചിലർ വെളിച്ചവുംകൊണ്ടു കുപ്പാണ്ടിയെ അന്വേഷിച്ചുപുറപ്പെട്ടു. അവർ കുറച്ചുദൂരം ചെന്നപ്പോൾ ഒരു സ്ത്രീ വെളിച്ചംകാണിച്ചു കുപ്പാണ്ടിയേയും കൊണ്ടുവരുന്നതു ദൂരെവെച്ചുതന്നെ കണ്ടു. അവർ അടുത്തുചെന്നപ്പോൾ ആ സ്ത്രീ വെളിച്ചത്തോടുകൂടി അദൃശ്യയായിത്തീൎന്നു. കുപ്പാണ്ടി മാത്രം വഴിയിൽ നിൽക്കുന്നുണ്ടായിരുന്നു. അതിനാലവർ അവളേയുംകൊണ്ടു വീട്ടിലെത്തി. അപ്പോൾ കുപ്പാണ്ടിയുടെ സാക്ഷാലമ്മ വീട്ടിലുണ്ടായിരുന്നു. ആ അമ്മ മകളോടു "നീയാരുടെകൂടെയാണുവന്നതു്?" എന്നു ചോദിച്ചു. അതിനു മകളുടെ മറുപടി "അമ്മയല്ലെ വിളക്കുംകൊണ്ടുവന്ന് എന്നെക്കൊണ്ടുപോന്നതു്? പിന്നെ ഇങ്ങിനെചോദിക്കുന്നതെന്താണ്.? വഴിയിൽവെച്ച് "എനിക്കു വിശക്കുന്നു" എന്നുഞാൻ പറഞ്ഞപ്പോൾ "അതിനു വീട്ടിൽച്ചെന്നാൽ സമാധാനമുണ്ടാക്കാം" എന്ന് അമ്മപറഞ്ഞില്ലെ? ഇപ്പോൾ സമാധാനമുണ്ടാക്കാത്തതെന്താണു്?" എന്നായിരുന്നു. ഈ മറുപടി കേട്ടപ്പോൾ അവിടെ എല്ലാവരും വിസ്മയിക്കുകയും എല്ലാം ചിറവൂർകാവിലമ്മയുടെ മായാവിലാസംതന്നെയെന്നു തീർച്ചപ്പെടുത്തുകയും ആ ദേവിയെ ഭക്തിപൂൎവ്വം മനസ്സുകൊണ്ടു നമസ്കരിക്കുകയുംചെയ്തു. പിന്നെ അവിടെയിരിപ്പുണ്ടായിരുന്ന പഴമൊ പലഹാരമൊ ഏതാണ്ടൊക്കെ കൊടുത്തു കുപ്പാണ്ടിയെ സമാധാനപ്പെടുത്തിയതിന്റെശേഷം എല്ലാവരും കിടന്നുറങ്ങി.

ഇനി ഈപ്രകാരമല്ലെങ്കിലും മറെറാരുപ്രകാരം ചിറവൂർകാവിൽ ഭഗവതിയുടെഭക്തവാത്സല്യത്തിനു ദൃഷ്ടാന്തമായി അവിടെയുണ്ടായ മറെറാരു സംഗതി പറയാം. ചിറവൂർതന്നെയുള്ള ഒരു വീട്ടിൽ "കുപ്പുഅമ്മ" എന്നൊരു സ്ത്രീയുണ്ടായിരുന്നു. ആ സ്ത്രീ നല്ല പതിവ്രതയും സദ്വൃത്തയും ഭഗവതിയെക്കുറിച്ച് അളവററ ഭക്തിയും വിശ്വാസവുമുള്ള കൂട്ടത്തിലുമായിരുന്നു. അവൾക്ക് ആ ദേശത്തുകാരൻ തന്നെയായിരുന്ന ഒരു നാരായണമേനോൻ സംബന്ധംചെയ്തു ഭർത്താവായിത്തീൎന്നു. അയാൾ പ്രകൃത്യാ ഒരു വിടനായിരുന്നു. അതിനാലയാൾ ആ ദേശത്തുതന്നെ ഉണ്ടായിരുന്ന മറെറാരു സ്ത്രീയിലും അനുരക്തനായിത്തീരുകയും ആ സ്ത്രീക്കു സംബന്ധംചെ

യ്‌വാൻ ഉത്സാഹിപ്പിച്ചുതുടങ്ങുകയും ചെയ്തു. ആ ഉത്സാഹം മുറുക്കമായപ്പോൾ ആ സ്ത്രീ അയാളോട് "നിങ്ങൾക്ക് ഇപ്പോൾ ഒരു ഭാര്യയുണ്ടല്ലൊ. ഇനി ഒരു സംബന്ധം കൂടെച്ചെയ്യുന്നതു ന്യായമല്ല. എനിക്ക് ഒരു സപത്നിയായിരിക്കാൻ മനസ്സുമില്ല. എന്നുമാത്രമല്ല, ആ സംബന്ധമുള്ളപ്പോൾ നിങ്ങൾ ഈ പടിക്കകത്തു കടക്കാൻതന്നെ പാടില്ല" എന്നുപറഞ്ഞു. അപ്പോൾ ആ മേനോൻ "എന്നാലിസ്സംബന്ധം ഇന്നു മതിയാക്കിയേക്കാം" എന്നുപറഞ്ഞുപിരിഞ്ഞു. അന്നു രാത്രിയിൽത്തന്നെ മേനോൻ ഏകദേശം പത്തുമണിയായപ്പോൾ കുപ്പുഅമ്മയുടെ വീട്ടിലെത്തി ആ സാധ്വി ശുദ്ധമേ കുലടയാണെന്നു തനിക്ക് അറിവുകിട്ടിയിരിക്കുന്നു എന്നും അതിനാൽ താൻ സംബന്ധം മതിയാക്കിയിരിക്കുന്നു എന്നും മറ്റും പറഞ്ഞിട്ട് ആവിടെനിന്ന് ഇറങ്ങിപ്പോയി. ഇതൊക്കെക്കേൾക്കുകയും ഭർത്താവു കലഹിച്ച് ഇറങ്ങിപ്പോവുകയും ചെയ്തപ്പോൾ കുപ്പുഅമ്മയ്ക്കു ദുസ്സഹമായ ദുഃഖമുണ്ടായി എന്നുള്ളതു പറയണമെന്നില്ലല്ലൊ. അവർ കണ്ണീരൊലിപ്പിച്ചു കരഞ്ഞുകൊണ്ട് "എന്റെ ചിററൂർകാവിലമ്മെ! ഈ അപവാദം പരസ്യപ്പെടാനിടയാക്കാതെ എന്നെയും എന്റെ ഭർത്താവിനേയും രക്ഷിക്കണെ" എന്നു പ്രാർത്ഥിച്ചു. മേനോൻ ആ വീട്ടിൽനിന്നിറങ്ങി കുറച്ചുദൂരം പോയപ്പോൾ ചില ഭയങ്കരമൂർത്തികൾ അയാളെത്തടുത്തു ഭയപ്പെടുത്തി തിരിയെ ഓടിച്ചു ഭാര്യാഗൃഹത്തിൽ കൊണ്ടുചെന്നാക്കി. അയാൾ അവിടെച്ചെന്ന് ആരോടും ഒന്നും മിണ്ടാതെ അകത്തു കയറിക്കിടന്നു.

പിറേറ ദിവസം കാലത്തു കുപ്പുഅമ്മ പതിവുപോലെ കുളിച്ചു തൊഴാനായിട്ടു കാവിലെത്തി. പിന്നാലെ നാരായണമേനവനും അവിടെ ച്ചെന്നുചേൎന്നു. അപ്പോൾ വെളിച്ചപ്പാടും അവിടെവരികയും ഉടനെ വെളിപാടുണ്ടാവുകയുംചെയ്തു. വെളിച്ചപ്പാട് മേനവനോട് "എന്റെ ഭക്തയും സദ്വൃത്തയുമായിരിക്കുന്ന മകളെക്കുറിച്ച് ഇന്നലെ അപവാദങ്ങൾ പറഞ്ഞു രാത്രിയിൽ അവിടെനിന്ന് ഇറങ്ങിപ്പോയിട്ടുമടങ്ങി അങ്ങോട്ടുതന്നെ ചെന്നതെന്താണ്? വഴിയിൽവെച്ചു തടുത്തതും മടക്കിയയച്ചതും എന്റെ പരിവാരങ്ങളാണ്. ഇനിയൊരിക്കൽ ഇങ്ങിനെ പറയുകയൊ പ്രവൎത്തിക്കുകയൊ ചെയ്താൽ അവർ എന്റെ മകനെ ചീന്തി ചോരകുടിക്കും. ഓൎമ്മ ഉണ്ടായിരിക്കട്ടെ" എന്നു കല്പിച്ചു. അതുകേട്ടു മേനോൻ ഏററവും ഭയത്തോടും ഭക്തിയോടും കൂടി "പൊന്നമ്മെ! സമസ്താപരാധങ്ങളും പൊറുത്തു രക്ഷിക്കണം. ഇനി ഒരിക്കലും അങ്ങിനെ പറയുകയും പ്രവൎത്തിക്കുകയും ചെയ്കയില്ല" എന്നുണൎത്തി. ഉടനെ വെളിച്ചപ്പാട് നല്ല നിശ്ചയമുണ്ടെങ്കിൽ എന്റെ ആയുധം തൊട്ട് അങ്ങിനെ സത്യംചെയ്യുക എന്നു കല്പിച്ചിട്ടു നാന്ദകം വാൾ നീട്ടിക്കാണിച്ചു. ഉടനെ മേനോൻ ആ പള്ളിവാ

ൾ തൊട്ടുംകൊണ്ട് "ഞാൻ ഇന്നലെ പറയുകയും പ്രവൎത്തിക്കുകയും ചെയ്തതുപോലെ ഇനി ചെയ്കയില്ല" എന്നു സത്യംചെയ്തു. ഉടനെ വെളിച്ചപ്പാടിൻെറ കലിയടങ്ങുകയും എല്ലാവരും പിരിഞ്ഞുപോവുകയുംചെയ്തു. കുപ്പുഅമ്മയ്ക്ക് അപ്പോഴുണ്ടായ സന്തോഷവും മേനോനുണ്ടായ ലജ്ജയും എത്രമാത്രമായിരുന്നു എന്നു പറയാൻ പ്രയാസം. മേനോൻ പിന്നെ വിടത്വംവിട്ടു കുപ്പുഅമ്മയുടെ സംബന്ധം മുറയ്ക്കു നടത്തിക്കൊണ്ടിരുന്നു.

പണ്ടു ചിററൂരുണ്ടായിരുന്ന പരദേശബ്രാഹ്മണൎക്ക് (പട്ടന്മാൎക്ക്) ആ കാവിലെ ഭഗവതിയെക്കുറിച്ചു ഭക്തിയുണ്ടായിരുന്നില്ല; എന്നു മാത്രമല്ല കുറേശ്ശെ പുച്ഛമുണ്ടായിരിക്കുകയും ചെയ്തു. അവിടെയുള്ള ഒരു ക്ഷേത്രത്തിലെ ഭഗവതിക്കു മദ്യവും മാംസവും നിവേദിക്കുകയും നായന്മാർ പൂജകഴിക്കുകയും ചെയ്യുന്നതുകൊണ്ടായിരുന്നു അവൎക്കു പുച്ഛം. അവിടെയുള്ള ലങ്കേശ്വരം ഗ്രാമത്തിലെ ശിവനെ മാത്രമെ അവർ വന്ദിച്ചിരുന്നുള്ളു. ആ ശിവക്ഷേത്രത്തിൽ വേണ്ടുന്ന കാൎയ്യങ്ങളെല്ലാം അവർകൂടി ശ്രമിച്ചു നടത്തിയിരുന്നു എന്നല്ല, ഇപ്പോഴും നടത്തുന്നുമുണ്ട്. ആ ശിവക്ഷേത്രത്തിൽ ആണ്ടുതോറും ധനുമാസത്തിൽ തിരുവാതിരനാൾ പതിവുള്ള രഥോത്സവത്തിൽ ഊരുവലത്തിനു രഥം വലിച്ചുകൊണ്ടുപോവുകതന്നെ ഈ ബ്രാഹ്മണരാണു പതിവ്.

ഒരാണ്ടിൽ ഊരുവലത്തിനു രഥം വലിച്ചുകൊണ്ടു ഭഗവതീക്ഷേത്രത്തിൻെറ വടക്കെ നടയിലെത്തിയപ്പോൾ അവിടെ റോഡിൽ നിന്നിരുന്ന ദേവീഭക്തന്മാരായ ചില നായന്മാരോട് ഒരു പട്ടർ "നിങ്ങളുടെ കള്ളുകുടിക്കുന്ന തള്ളയ്ക്കു ശക്തിയുണ്ടെങ്കിൽ ഈ രഥം ഇവിടെനിന്നിളകാതെ ഇവിടെ നിറുത്തട്ടെ" എന്നു പറഞ്ഞു. ഉടനെ തേരവിടെ നിന്നു. അവിടെനിന്ന് ആ രഥം ഇളക്കിക്കൊണ്ടുപോകുന്നതിന് ആ ദേശത്തുണ്ടായിരുന്ന ബ്രാഹ്മണരെല്ലാവരും കൂടി ഉന്തിയും തള്ളിയും പിടിച്ചും വലിച്ചും വളരെ ശ്രമിച്ചുനോക്കി. എങ്കിലും രഥം അവിടെനിന്നു കടുകിട മാറിയില്ല. പിന്നെ അവർ ആനകളേക്കൊണ്ടുവന്നു തള്ളിച്ചുനോക്കി. നാലഞ്ചു വലിയ ആനകൾ മസ്തകംവച്ചു തള്ളീട്ടു മസ്തകം പൊട്ടി ചോര ഒലിച്ചുതുടങ്ങിയതല്ലാതെ തേരു ലേശംപോലുമിളകിയില്ല. എന്നു മാത്രമല്ല ദേവിയെ നിന്ദിച്ചുപറഞ്ഞ ആ പട്ടൎക്കു അപ്പോഴേയ്ക്കും ശ്വാസംമുട്ടി വയർ വീൎത്തുതുടങ്ങി. അദ്ദേഹത്തിന് അവിടെ നില്ക്കാൻ വയ്യാതെയായിട്ട് അദ്ദേഹം മഠത്തിലേയ്ക്കു പോയി. അപ്പോഴേയ്ക്കും സുഖക്കേടുകൾ കുറച്ചുകൂടി കലശലായി. മലവും മൂത്രവും പോകാതേയും വീൎപ്പുമുട്ടിയും വയർ വീൎത്തും കുളിച്ചപോലെ ദേഹം വിയൎത്തും പട്ടർ ഏററവും പരവശനായി നിലത്തുകിടന്ന് ഉരുണ്ടുതുടങ്ങി. ചെന്നു കണ്ടവൎക്കൊക്കെ അദ്ദേഹം അപ്പോൾ മരിക്കുമെന്നുതോന്നി. അപ്പോൾ ചിലർ "ഇതു ഭഗവതിയെ നിന്ദിച്ചു പറ

ഞ്ഞതിന്റെ ഫലമാണ്. അവിടെത്തന്നെ ചെന്നപേക്ഷിച്ചാലല്ലാതെ ഇതിന്നു സമാധാനമുണ്ടാവുകയില്ല" എന്നു പറഞ്ഞു. ഉടനെ ആ പട്ടരുടെ ബന്ധുക്കളായ ചിലർ കാവിലേയ്ക്കു് ഓടിപ്പോയി. അവർ നടയിൽചെന്നു് അപേക്ഷിച്ചു. ഉടനെ വെളിച്ചപ്പാടു് അവിടെ വരികയും വെളിപാടുണ്ടാവുകയും ചെയ്തു. അപ്പോൾ അവിടെച്ചെന്നിരുന്നവർ "പൊന്നുതമ്പുരാട്ടീ! സർവ്വാപരാധങ്ങളും പൊറുത്തു രക്ഷിക്കണം. അയാൾ അറിവില്ലായ്കകൊണ്ടു് അങ്ങിനെയൊക്കെ പറഞ്ഞതാണ്" എന്നുണർത്തിച്ചു. അപ്പോൾ "എന്നെ നിന്ദിച്ചതുകൊണ്ടു് എനിക്കൊന്നുമില്ല. ആ വാക്കുകൾ എന്റെ ഭക്തന്മാരായ മക്കൾക്കു വലിയ സങ്കടമുണ്ടാക്കി. അതാണ് എനിക്കു ദുസ്സഹദുഃഖകാരണമായിത്തീൎന്നതു്. രഥം പിടിച്ചുനിൎത്തിയിരിക്കുന്നതു് എന്റെ പരിവാരങ്ങളാണ്. അവൎക്കു എന്നെ നിന്ദിച്ച ആ ആളുടെ പുത്രനെ വെട്ടി ബലികൊടുത്തല്ലാതെ രഥം ഇളകുകയും ഈ ആളുടെ സുഖക്കേടു മാറുകയുമില്ല. അങ്ങിനെ ചെയ്തില്ലെങ്കിൽ ആ ആളുടെ കഥ ഇന്നു കഴിയും" എന്നാണു കല്പനയുണ്ടായതു്. ഈ കല്പന കേട്ടപ്പോൾ ആ ബന്ധുജനങ്ങൾക്കു് അളവററ സങ്കടമുണ്ടായി. ആ ബ്രാഹ്മണന്നു പുരുഷസന്താനമായിട്ടു് ഈ ഒരു കുട്ടിമാത്രമെ ഉണ്ടായിരുന്നുള്ളു. ആ കുട്ടിയുടെ കഥ കഴിക്കുക എന്നുള്ള കാൎയ്യം അവൎക്കു് എങ്ങിനെ സഹ്യമായിത്തീരും? എങ്കിലും പിന്നെ അവൎക്കു ഒന്നു തോന്നി. അതെങ്ങിനെയെന്നാൽ "കല്പനപോലെ ചെയ്യാതെയിരുന്നാൽ ഒരുസമയം അച്ഛന്റേയുംമകന്റെയും കഥ കഴിഞ്ഞുപോയി എന്നു വന്നേയ്ക്കാം. മകൻ പോയാലും അച്ഛൻ ജീവിച്ചിരുന്നാൽ ഭഗവതിയുടെ കൃപകൊണ്ടു് അദ്ദേഹത്തിന്നു പിന്നേയും പുത്രന്മാരുണ്ടാകാം." ഇങ്ങിനെ അവർ ആലോചിച്ചുനിശ്ചയിച്ചു മഠത്തിൽചെന്നു് ആ സുഖക്കേടായിക്കിടന്നിരുന്ന ബ്രാഹ്മണനോടും ഈ സംഗതികളെല്ലാം പറഞ്ഞു. അവർ പറഞ്ഞതെല്ലാം അദ്ദേഹവും സമ്മതിച്ചു. അപ്പോഴേയ്ക്കും അദ്ദേഹത്തിന്നു കുറച്ചു സുഖമായി. പിന്നെ അവരെല്ലാവരും കൂടി കുട്ടിയേയുംകൊണ്ടു ക്ഷേത്രത്തിലെത്തി. അപ്പോഴും വെളിച്ചപ്പാടിന്റെ കലി അടങ്ങിയിട്ടില്ലായിരുന്നു. വെളിച്ചപ്പാടു് ഇവരെക്കണ്ടപ്പോൾ "എന്താ ഞാൻപറഞ്ഞതുപോലെ ചെയ്യാൻ സമ്മതമാണൊ?" എന്നുചോദിച്ചു. അപ്പോൾ സുഖക്കേടായിരുന്ന ആ ബ്രാഹ്മണൻ "പൂൎണ്ണസമ്മതമാണ്. കല്പനപോലെ ചെയ്യാം. കുട്ടിയെ ഇതാ കൊണ്ടുവന്നിട്ടുണ്ടു്" എന്നറിയിച്ചു. അതുകേട്ടു വെളിച്ചപ്പാടു് ഒന്നു ചിരിച്ചിട്ടു്, "മതിമതി. ഇത്രയും മതി. ഇനി നരബലി വേണ്ട. അതു ഞാൻ സ്വീകരിച്ചിരിക്കുന്നു. ഈ നരബലിക്കു പകരം ഒരു മൃഗബലി മതി. ഒരാടിനെക്കൊണ്ടുവന്നു് ആ സ്ഥലത്തുവെച്ചു വെട്ടി എന്റെ പരിവാരങ്ങൾക്കു ബലികൊടുത്താൽ രഥമിളകി മുറയ്ക്കു പൊയ്ക്കൊള്ളും. എന്നാൽ ആണ്ടുതോറും രഥമിവിടെ വരു

മ്പോഠം അപ്രകാരം ചെയ്തുകൊള്ളണം. അങ്ങിനെ ചെയ്യാതിരുന്നാൽ ഇപ്രകാരം ദുഃഖടമായിത്തീരും" എന്നു കല്പിച്ചു. ഉടനെ ആ ബ്രാഹ്മണർ പോയി ഒരാടിനെക്കൊണ്ടുവന്നു ദേവിയുടെ പരിവാരമൂത്തികഠക്കെന്നു സങ്കല്പിച്ച് ആ സ്ഥലത്തുവച്ചു വെട്ടിച്ചു. തൽക്ഷണം രഥമിളകിപ്പോവുകയും അവ്വ പട്ടക്ക് സുഖമാവുകയും ചെയ്തു. ആ ദേശത്തു താമസക്കാരായിരുന്ന പരദേശബ്രാഹ്മണക്ക് ആ ഭഗവതിയെക്കുറിച്ചുണ്ടായിരുന്ന പുച്ഛമെല്ലാം അന്നസ്തമിച്ചു. അവർ വലിയ ദേവീഭക്തന്മാരായിത്തീരുകയും ചെയ്തു. ഇപ്പോഴും ആണ്ടുതോറും രഥോത്സവത്തിൽ രഥം വടക്കെ നടയിൽ വരുമ്പോഠം അവിടെവച്ച് ഒരാടിനെ വെട്ടുക പതിവാണ്.

ഭക്തിഹീനന്മാരും ദുഷ്ടന്മാരുമായ ആളുകളെ നല്ലപാഠം പഠിപ്പിച്ചു ഭക്തന്മാരും ശിഷ്ടന്മാരുമാക്കിത്തീക്കുന്നതിനു ചിററൂർ കാവിൽ ഭഗവതിക്കുള്ള വൈഭവം അപരിമിതംതന്നെയാണ്. ചിററൂർകാവിൽ ആണ്ടുതോറും "കൊങ്ങപ്പട" എന്നൊരാഘോഷം നടത്തുക പതിവാണെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലൊ. അതു നടത്തുന്നതിനു ദേശക്കാരെല്ലാവരുംകൂടി നാലുവീട്ടിൽ മേനോന്മാരെയാണു ചുമതലപ്പെടുത്തിയിരിക്കുന്നത്. അവർ അതിലേയ്ക്കു വേണ്ടുന്ന പണം ദേശക്കാരിൽനിന്നു പിരിച്ചെടുത്താണ് അതു നടത്തുക പതിവ്. പണം കൊടുക്കാൻ നിവൃത്തിയില്ലാത്തവർ അവിടെ ആവശ്യമുള്ള ഊഴിയ വേല എന്തെങ്കിലും ചെയ്താലും മതിയെന്നും വെച്ചിട്ടുണ്ട്. ഊഴിയവേല ചെയ്യാതേയും പണം കൊടുക്കാതേയുമിരിക്കുന്നവരുടെ വീടുകളിൽനിന്ന് അവർ കൊടുക്കേണ്ടുന്ന പണത്തോളം വിലവരുന്ന എന്തെങ്കിലും സാധനങ്ങഠം എടുത്തുകൊണ്ടുപോരുന്നതിനും ആ മേനോന്മാരെ ദേശക്കാരധികാരപ്പെടുത്തീട്ടുമുണ്ട്.

ഇങ്ങിനെയിരിക്കെ ഒരാണ്ടിൽ ചില വീട്ടുകാർ ഊഴിയവേലകഠക്കു ചെല്ലുകയും പണം കൊടുക്കുകയും ചെയ്തില്ല. അതിനാൽ നാലുവീട്ടിൽ മേനോന്മാർ ആ വീടുകളിൽചെന്നു ചില സാധനങ്ങഠം എടുത്തുകൊണ്ടുപോന്നു. ആ വീട്ടുകാർ ഈ മേനോന്മാരുടെ പേരിൽ ഭവനഭേദനത്തിനും കൈയ്യേററത്തിനുമായി മജിസ്ത്രേട്ടുകോർട്ടിൽ അന്യായംകൊടുത്തു. കേസ്സുവിചാരണദിവസം കാലത്തു കാവിൽ വെളിച്ചപ്പാടു ചെല്ലുകയും വെളിപാടുണ്ടാവുകയും ചെയ്തു. ഉടനെ മജിസ്ത്രേട്ടിനെ വിളിച്ചുകൊണ്ടുവരുവാൻ കല്പിച്ചു. അതുകേട്ട് ഒരാഠം ഓടിച്ചെന്നു വിവരം മജിസ്ത്രേട്ടിനെ ഗ്രഹിപ്പിച്ചു. അതുകേട്ടു മജിസ്ത്രേട്ട് "എനിക്ക് അവിടെ വന്നിട്ടു കാര്യമൊന്നുമില്ല. എനിക്കു ജോലി കച്ചേരിയിലാണ്" എന്നു പറഞ്ഞയച്ചു. പിന്നേയും കല്പിച്ചാളെ അയച്ചു. അതുകൊണ്ടും മജിസ്ത്രേട്ട് ഇളകിയില്ല. പിന്നേയും കല്പിച്ചാളെ അയച്ചു. അപ്പോഴേയ്ക്കും മജിസ്ത്രേട്ടു കച്ചേരിക്കുപോകാനായി വണ്ടിയിൽക്കയറി യാത്രയായിക്കഴിഞ്ഞു. മജിസ്ത്രേട്ടിന്റെ വണ്ടി ഏകദേശം ക്ഷേത്രനടയ്ക്കലായപ്പോളാണ് മൂന്നാമത്തെ ആഠം ചെന്നു പറ

ഞ്ഞതു്; ഉടനെ മജിസ്ട്രേട്ട കോപത്തോടുകൂടി "ഇതൊരു നാശമായിത്തീന്നല്ലൊ" എന്നുപറഞ്ഞു വണ്ടിയിൽനിന്നിറങ്ങി വെളിച്ചപ്പാടിന്റെ അടുക്കൽ ചെന്നു് എന്തിനാണു് എന്നെ വിളിപ്പിച്ചതു്? എന്നേക്കൊണ്ടു് ഇവിടെ എന്താ കാൎയ്യം?" എന്നു ചോദിച്ചു. ഉടനെ വെളിച്ചപ്പാടു് "എന്റെ മക്കളുടെ പേരിൽ ഉടയതിന്റെ അടുക്കൽ (വെളിപാടുണ്ടായാൽ ദേശക്കാരെ മക്കളെന്നും ഉദ്യോഗസ്ഥന്മാരെ ഉടയതെന്നുമാണു് അറിടെ പറയുക പതിവു്) ഒരു പരാതിവന്നിട്ടുണ്ടല്ലൊ ആ കാൎയ്യം ഞാനിവിടെതീൎച്ചയാക്കിക്കൊള്ളാം. ഉടയതു് അതിനൊന്നും ചെയ്യണമെന്നില്ല"എന്നുകല്പിച്ചു. അപ്പോൾ മജിസ്ട്രേട്ടു് "ഇങ്ങിനെയുള്ള കാൎയ്യങ്ങൾ തീൎച്ചയാക്കാൻ ഇവിടെ അധികാരമുണ്ടെന്നു ഞാനറിഞ്ഞിട്ടില്ല. അങ്ങിനെ വല്ല തീട്ടൂരമൊ ഉത്തരവൊ ഉണ്ടെങ്കിൽ അതു കാണിക്കണം. അല്ലെങ്കിൽ ന്യായംപോലെ ഞാൻ തീൎച്ചയാക്കും" എന്നു പറഞ്ഞിട്ടു വണ്ടിയിൽക്കയറിപ്പോയി. കുറച്ചുദൂരം പോയപ്പോൾ വണ്ടിയുടെ അച്ചുതണ്ടു് ഒടിയുകയും മജിസ്ട്രേട്ട താഴെ വീഴുകയുംചെയ്തു. മജിസ്ട്രേട്ടിനു വലിയ കേടൊന്നും പററിയില്ല. കാലിനു സ്വല്പം പരുക്കു പററിയതേ ഉള്ളു. വണ്ടിക്കു കേടും കാലിനു പരുക്കും പററിയപ്പോഴേയ്ക്കും മജിസ്ട്രേട്ടിനു കോപം കലശലായി. "നാലുവീട്ടിൽ മേനോന്മാരെ ഇതിനാലെ നല്ല പാഠം പഠിപ്പിച്ചേക്കാം" എന്നു തീൎച്ചപ്പെടുത്തിക്കൊണ്ടു് ഒരു വിധം നടന്നു കച്ചേരിയിലെത്തി. അപ്പോഴേക്കും അദ്ദേഹത്തിന്റെ വീട്ടിൽനിന്നു് ഒരാൾ ഓടി കച്ചേരിയിലെത്തി വീട്ടിൽ എല്ലാവൎക്കും വിഷൂചിക തുടങ്ങിയിരിക്കുന്നുവെന്നും ക്ഷണത്തിൽ വീട്ടിലേക്കു ചെല്ലണമെന്നും ഗ്രഹിപ്പിച്ചു. ഉടനെ മജിസ്ട്രേട്ട കച്ചേരിയിൽ നിന്നിറങ്ങി പതുക്കെപ്പതുക്കെ നടന്നു വീട്ടിലെത്തി. അപ്പോളവിടെ അദ്ദേഹത്തിന്റെ ഭാൎയ്യയും മക്കളും ഭാൎയ്യയുടെ അമ്മയും ഭൃത്യന്മാരുമെല്ലാം അതിസാരവും ഛൎദ്ദിയും ഉരുണ്ടുകേററവും കലശലായിട്ടു് ഉറക്കെ നിലവിളിച്ചുകൊണ്ടു കിടന്നുരുളുന്നതായിട്ടാണു് അദ്ദേഹം കണ്ടതു്. ഈ കാഴ്ച കണ്ടപ്പോൾത്തന്നെ മജിസ്ട്രേട്ടിന്റെ കോപമൊക്കെപ്പോയി താപം മനസ്സിൽ നിറഞ്ഞു. എന്നുമാത്രമല്ല, അദ്ദേഹത്തിനും വയറടച്ചുവീൎക്കുകയും കുറേശ്ശെ ഓക്കാനംവന്നുതുടങ്ങുകയുംചെയ്തു. അപ്പോൾ അദ്ദേഹത്തിന്റെ ഒരു "സ്നേഹിതൻ ഇതു് ആകപ്പാടെ കണ്ടിട്ടു ചിറവൂർകാവിൽ ഭഗവതിയുടെ മായാപ്രയോഗമാണെന്നാണുതോന്നുന്നതു്. അതിനാൽ ഇതിനു സമാധാനമുണ്ടാകണമെങ്കിൽ ആ ദേവിതന്നെവിചാരിക്കണം. അല്ലാതെ ആരുവിചാരിച്ചാലും ഫലമുണ്ടാകുമെന്നു തോന്നുന്നില്ല. അതിനാൽ ദേവിയെത്തന്നെ ശരണം പ്രാപിക്കണം. നമുക്കു കാവിലേയ്ക്കുപോകാം. (തുടരും)

# മൃഗാവലോകനം.

കെ. സുകുമാരൻ ബി. എ.

## 12. ചോലനായ് (Wolf)

കുട്ടികളെ പുലത്താനുള്ള ചോലനായ്ത്തുള്ള തന്റെ മടയുടെ പുറമെവന്നുകിടന്നു സുഖമായി ഉറങ്ങുന്നുണ്ടാകും. എന്നാൽ കുട്ടികളൊ അങ്ങുമിങ്ങും ഓടിനടന്നു ഭയങ്കരനായ ചോലനായകളുടെ സന്തതികളാണെന്നു വെളിപ്പെടുത്തുംവണ്ണം അന്യോന്യം മുരളുകയും കടിക്കുകയും ചെയ്തുകൊണ്ടിരിക്കും. ചോലനായ കാഴ്ചക്കു വലിയ ഒരു നാട്ടുനായയെപ്പോലെ ഇരിക്കും.

ഭൂമിയുടെ ഏതു പ്രദേശത്തു നിവസിക്കുന്നവരായാലുംകൂടി ചോലനായയെ ഒരിക്കലും വിശ്വസിച്ചുകൂട. ശൈത്യഭൂയിഷ്ഠമായ ഉത്തരരാജ്യങ്ങളിൽ നിവസിക്കുന്ന ചാരനിറത്തിൽ ഉള്ള വലിയ ചോലനായകൾ അത്യന്തം ക്രൂരസ്വഭാവികളാണ്. എത്ര വലുതും ശക്തിയുള്ളതും ആയാൽക്കൂടി ബാക്കിജന്തുക്കൾക്കു ചോലനായകളെ കാണുമ്പോൾ ഭയവും വിറയലും നേരിടും.

ഉഷ്ണകാലത്തു ചോലനായകൾ അത്ര വലിയ അപായികളല്ല. എന്നാലും എല്ലാ സമയത്തും ഭക്ഷണാത്ഥം ചോലനായ്ക്കൾ വല്ല ജന്തുക്കളേയും കൊന്നുതിന്നാതിരിക്കില്ല. ഉഷ്ണകാലത്തു് ഇവററ ഓരോ ഇണയായിട്ടാണു പാക്കുന്നതു്. പോരെങ്കിൽ കുട്ടികളെ നോക്കുന്ന ഭാരവുംകൂടി ഉണ്ടാവും. ചോലനായ്ക്കൾക്കു് എണ്ണിപ്പറവാൻ വല്ല ഗുണവും ഉണ്ടെങ്കിൽ അതു് കുട്ടികളോടുള്ള വാത്സല്യം മാത്രമാണ്. കുട്ടികൾ പൂണ്ണവലിപ്പം പ്രാപിക്കുന്നതുവരെ, മാതാപിതാക്കന്മാരുടെ ഒന്നിച്ചുപാത്തു നായാട്ടു ശീലിക്കുന്നു.

ചോലനായകൾ ഭക്ഷണത്തിന്റെ കായ്യത്തിൽ ഒട്ടങ്ങാത്ത ആത്തിക്കാരാണ്. അവററയ്ക്കു വിശപ്പ് അടങ്ങിയ സമയമില്ല. ഇളകുന്ന ഏതുജന്തുക്കളേയും, എന്നുവെച്ചാൽ വലിയ പലകക്കൊമ്പൻമാൻ (Moose) തുടങ്ങി ചെറിയ വണ്ടുവരെയുള്ള സകലജന്തുക്കളേയും ഇവററ തിന്നും. എന്നാൽ ഹേമന്തകാലത്താണു ചോലനായകളെ അത്യന്തം ഭയപ്പെടേണ്ടതു്. അന്നു് ഓരൊ വലിയ കൂട്ടമായിട്ടാണ് അവർ സഞ്ചരിക്കുന്നതു്. ആ സമയത്തു ജീവനുള്ള ഏതുജന്തുവായാലും വേണ്ടില്ല അവ വേട്ടയാടി കൊന്നുതിന്നാതിരിക്കില്ല.

ഒരു കൂട്ടം ചോലനായ്ക്കൾ ഓരിയിടുന്നതുകേട്ടാൽ പ്രാണരക്ഷയ്ക്കു

വേണ്ടി ബാക്കിയുള്ള എല്ലാ ജന്തുക്കളും ഓടിപ്പോകും. പെരുമല്ലൻകരടിയുംകൂടി പാട്ടള്ളിടത്തോളം വേഗത്തിൽ അന്തൎദ്ധാനംചെയ്യും. കരടി വലിയ മല്ലനാണെങ്കിലും, ഭയങ്കരശക്തനാണെങ്കിലും, തന്നെ പരാജിതനാക്കും മുമ്പെ അനേകം ചോലനായകളെ കൊന്നുവീഴ്ത്തുവാൻ ശേഷിയുള്ളവനാണെങ്കിലും, തൻെറ എതിരായി വരുന്ന മുപ്പത്തുനാല്പതു ചോലനായ്ക്കളോട്ട തനിക്ക് അവസാനം തോൽക്കുവാനെ നിവൃത്തി ഉണ്ടാകയുള്ളു.

ഉത്തരരാജ്യങ്ങളിൽക്കൂടെ സഞ്ചരിക്കുന്ന മനുഷ്യരേക്കൂടി ചോലനായ്ക്കൾ ഓരിയിട്ടുംകൊണ്ടു ഓടിപ്പിടിച്ചു കൊന്നുതിന്നുന്നു. കണ്ണിൽകണ്ടു പോയാൽ വളരെ പ്രയാസപ്പെട്ടിട്ടുമാത്രമെ ഈ ഭയങ്കരന്മാരിൽനിന്ന് ഒഴിഞ്ഞുകളവാൻ സാധിക്കുകയുള്ളു. എന്നാൽ കൂട്ടത്തിൽ ഒന്നിനെ വെടിവെച്ചുവീഴ്ത്തിയാൽ ചങ്ങാതിമാരൊക്കെ ഓട്ടംനിൎത്തി ചത്തവനെ കടിച്ചുതിന്നും. ആ സമയത്തു മനുഷ്യൻ ജീവരക്ഷക്ക് ഓട്ടം തുടരും.

ചെന്നായ (Wolf Dog.) കുറുക്കൻ (Jackal) ചെറുകുറുക്കൻ (Fox) ഇവരൊക്കെ ചോലനായയുടെ അടുത്ത സംബന്ധക്കാരാണ്. കരടിയുംകൂടി ഒരു ഭയങ്കരനായ നായമാത്രമാണ്.

## 13. ആന. (Elephant.)

കരയിലുള്ള ജന്തുക്കളിൽവച്ച് ഏററവും വലിയവൻ ആനയാണ്. ഉയരമുള്ളവൻ ഒട്ടകമാനാണ്. നീളമുള്ളവൻ പെരുമ്പാമ്പാണ്. മെരുങ്ങിയ ആന വളരെ ഭീമനും ശക്തനുമാണെങ്കിലും സാധുവും ശാന്തശീലനുമാണ്. മദംപൊട്ടുമ്പോളല്ലാതെ നമുക്ക് അവനെ ഭയപ്പെടാൻ ഒട്ടും അവകാശമില്ല. ദയയോടുകൂടെ പെരുമാറുന്നതായാൽ ആന, തന്നെ നോക്കുന്ന ആനക്കാരനോട്ട സ്നേഹവും അനുസരണവും കാട്ടാതിരിക്കില്ല. അതിനെ ഉപദ്രവിക്കുകയൊ അതിനോട്ട ക്രൌൎയ്യം കാട്ടുകയൊ ചെയ്താൽ അവൻെറ കോലം മാറി അവൻ വളരെ അപായിയായിത്തീരും.

ആനയുടെ ഒരു വലിയ അത്ഭുതം അതിൻെറ നീണ്ട തുമ്പിക്കൈ ആകുന്നു. ഇതു് ആനയുടെ മേലെ ചുണ്ടും മൂക്കും യോജിച്ചു മാററം സിദ്ധിച്ച ഒരു വിശേഷാവയവമാകുന്നു. ഇതിൻെറ അഗ്രത്തിൽ ഒരു വിരൽപോലെ നേരിയ അംഗവും ഉണ്ട്. ഈ തുമ്പിക്കൈകൊണ്ടു നമ്മുടെ കൈയ്യിൽനിന്നു മന്ദമായി ഒരു സാധനം വാങ്ങുവാനും, തൻെറ വലിയ വായിൽകൊണ്ടുപോവാനും ആനയ്ക്കു നിഷ്പ്രയാസം സാധിക്കും. നിലത്തിൽനിന്ന് ആഹാരം വലിച്ചെടുക്കാമെന്നുമാത്രമല്ല ഒരു സൂചിയുംകൂടി എടുക്കാം. വൃക്ഷത്തിന്മേൽ വളരെ ഉയരത്തിൽ നില്ക്കുന്ന ഇലകൾ വലിച്ചെടുക്കാം. തുമ്പിക്കൈ ഇല്ലാതെപോയാൽ ആനയുടെ കാൎയ്യം വലിയ കഷ്ട

ത്തിലാകുമായിരുന്നു. എന്തുകൊണ്ടെന്നാൽ ആനയുടെ കഴുത്തു വളരെ ചെറുതാകകൊണ്ടു അവന്നു കുനിഞ്ഞു മുഖംകൊണ്ടു് നിലംതൊടാൻ സാധിക്കുകയില്ല. അങ്ങിനെ സാധിച്ചാൽതന്നെ ആണിന്റെ വായിൽനിന്നു് ഇടത്തും വലത്തുമായി എറിച്ചുനില്ക്കുന്ന രണ്ടു കൊമ്പു് അവനെ നിലത്തിൽനിന്നു വല്ലതും കടിച്ചെടുപ്പാൻ പാടില്ലാതാക്കുന്നു.

ആനയുടെ കൊമ്പു്, യഥാർത്ഥത്തിൽ ആനയുടെ അണ്ണിയിൽനിന്നു മുളച്ചുവളൎന്ന രണ്ടു വലിയ പല്ലുകൾ മാത്രമാണു്. ഈ കൊമ്പുകളുടെ അററം വളരെ കൂൎത്തതാകകൊണ്ടു, സിംഹമൊ നരിയൊ മററു വല്ല ക്രൂരമൃഗമൊ തന്നെ എതിൎക്കുവാൻ വന്നാൽ ഈ ആയുധംകൊണ്ടു് ആനയ്ക്കു് അവററയെ ജയിക്കുവാൻ സാധിക്കും. നിലത്തിൽനിന്നു കിഴങ്ങു കിളച്ചെടുപ്പാനും, ആന തന്റെ കൊമ്പുകൾ ഉപയോഗിക്കാറുണ്ടു്. ഇങ്ങിനെ ചെയ്യുമ്പോൾ കൊമ്പു കൂടെക്കൂടെ കുറഞ്ഞുപോകാനിടയുണ്ടെങ്കിലും കൊമ്പു് എല്ലായ്പോഴും വളൎന്നുകൊണ്ടിരിക്കുന്നതുകൊണ്ടു കാലംതോറും വലിപ്പം വയ്ക്കുകയല്ലാതെ കുറഞ്ഞുപോകുന്നില്ല.

ഇൻഡ്യൻ ആന എന്നും ആഫ്രിക്കയിലെ ആന എന്നും രണ്ടു ജാതിക്കാർ ആനകളുടെ ഇടയിൽ ഉണ്ടു്. വളരെ ബുദ്ധിയുള്ള മൃഗം ഇൻഡ്യൻ ആനയാണു്. ഉപയോഗമുള്ള പല വേലകളും ചെയ്യാൻ ഇവററയെ ഇൻഡ്യാക്കാർ ശീലിപ്പിച്ചിട്ടുണ്ടു്.

ഇൻഡ്യൻ ആനയെക്കാൾ ആഫ്രിക്കൻ ആന വലിപ്പമുള്ളവനാണു്. ചിലസമയം പതിന്നാലടി ഉയരമുണ്ടാകും. ഇതിന്റെ ചെവിയും വളരെ വലിപ്പമുള്ളതാണു്.

ആനയുടെ കണ്ണു വളരെ ചെറുതാണു്. വാലിന്റെ അററത്തല്ലാതെ ശരീരത്തിന്മേൽ രോമമുണ്ടാകയില്ല. വിരലുണ്ടെങ്കിലും നഖമില്ല. മുല നെഞ്ചത്താണു്. നെററിമേൽ ഉന്തിനില്ക്കുന്ന മസ്തകവുമുണ്ടു്.

## മഹദ്വാക്യം.

1. ഒരു വയസ്സു തികയാത്ത പുസ്തകം വായിക്കരുതു്.
2. സുപ്രസിദ്ധഗ്രന്ഥങ്ങളേ വായിക്കാൻ ഉപയോഗിക്കാവൂ.
3. ഇഷ്ടമില്ലാത്ത ഒരുപുസ്തകവും വായിക്കരുതു്.

# ലോഹിലണ്ട പാഠശാല. (സ്വാനുഭൂതി)

(തുടർച്ച.)

## കായികാഭ്യസനം

അവിടെക്കാണുന്ന ട്രെയിനിങ്ങിന്റെരീതി കായികാഭ്യസനത്തെ പ്രധാനമാക്കിക്കൊണ്ടാണ്. പ്രഥമവീക്ഷണത്തിൽ അത് അസംബന്ധമെന്ന തോന്നുമെങ്കിലും അല്പമാലോചിച്ചാൽ സംശയമെല്ലാം തീൎക്കാവുന്നതാണ്. നമുക്ക് ഇതിനെ വിശകലനം ചെയ്തു പരിശോധിക്കതന്നെ. വിദ്യാഭ്യാസത്തിന്റെ പരമോദ്ദേശമെന്ത്? മനുഷ്യത്വത്തെ, പൂൎണ്ണവികസിതമായ സുമമെന്നപോലെ ആകൎഷണീയമാക്കണം. സകലവിധദാസ്യത്തിൽനിന്ന് അതു വിമുക്തമായിരിക്കുക. ശാന്തവും അനുഗ്രഹീതവുമാവുക. ചിന്തിപ്പാനും ആനന്ദിപ്പാനുംഉള്ള മനഃശക്തിയെ സുശിക്ഷിതമാക്കുക. ആജ്ഞാശക്തിയെ ബലപ്പെടുത്തുക. ഭാവികാലത്ത് അദൃശ്യമായ ഒരുസ്വൎഗ്ഗപ്രാപ്തിക്കൊ മോക്ഷപ്രാപ്തിക്കൊഅല്ലാതെ നിത്യസ്വാതന്ത്ര്യത്തിനും നിത്യസുഖത്തിനും വേല ചെയ്യുക. കായികാഭ്യാസം അതിന്റെ അകൃത്രിമസ്വരൂപത്തിൽ മേല്പറഞ്ഞവയെല്ലാം സുശിക്ഷിതരീതിയിൽ ഉണ്ടാക്കിത്തീൎക്കും. ശരീരത്തിലുള്ള മാംസപേശികളുടെ വളൎച്ചയല്ല, മനുഷ്യൻ എന്നനിലയിൽ അതിപ്രധാനങ്ങളായ മാനസികശക്തികളുടെ പോഷണമാണ് ഈ അഭ്യാസംകൊണ്ടു സിദ്ധിക്കേണ്ടതു്. അതുതന്നെയാണു ലോഹിലണ്ടിൽ സിദ്ധിക്കുന്നതും. മൂന്ന മൗലികതത്വബോധം സ്വതന്ത്രമായി വളരുവാൻ ഇടവരുന്നു. ഇവിടത്തെ അഭ്യസനംകൊണ്ടു ദേശം എന്നാൽ എന്തു് എന്നു് അറിയുന്നു. രൂപം എന്നതിന്റെ അൎത്ഥമെന്തെന്നു നിരീക്ഷിക്കാൻ പഠിക്കുന്നു. രൂപം ഒന്നിൽനിന്ന മറെറാന്നായി മാറുന്നതു് എങ്ങിനെയെന്നു് അനുഭവപ്പെട്ടറിയുന്നു. അങ്ങിനെയുള്ള പരിണാമത്തിൽ വ്യക്തിയുടെ ആജ്ഞാശക്തിയാണ് ഇതിനെ നയിക്കുന്നതെന്നും അറിയുന്നു. അന്ത്യമായി കാലമെന്നതു് എന്തെന്നുള്ള ജ്ഞാനംസിദ്ധിക്കും. ഒരു രൂപം മറെറാന്നായി മാറുന്ന ആശ്ചൎയ്യം അറിവാൻ ഇടവരുന്നു. ഇവയെല്ലാം ഒരിക്കൽ സിദ്ധിച്ചാൽ അതു മനുഷ്യജീവിതത്തിൽ ഒരു വലിയ സമ്പാദ്യമെന്നതിനുസംശയമില്ല. ഈഅനുഭവം സംസ്കൃതിശക്തിയെ ഉണൎത്തും. അതിനാൽ ആത്മവിശ്വാസം സ്വാധീനമാകും. പരിതസ്ഥിതികളേയും, ലോകത്തിന്റെ സാമാന്യസ്ഥിതികളേയും അനുസരിച്ചു സ്വന്തനിലയെ ക്രമീകരിക്കുവാനുള്ള ശക്തി അപ്പോൾ ഒരുവനു സിദ്ധിക്കും.

മേല്പറഞ്ഞ അനുഭവങ്ങളുടെ സംപ്രാപ്തിക്ക ലോഹിലങ്ങിൽ സ്വീകരിച്ചിരിക്കുന്ന സാധകോപായങ്ങൾ തീരെ നവീനങ്ങളാണ്. ഇതിന്റെ സ്ഥാപനത്തിനു പലരും യത്നിച്ചിട്ടുണ്ടെങ്കിലും റൊഡൻലാൻഡ്‌ഡിന്റെ പേരിനോടാണ് ഇതിന്റെ പ്രശസ്തി പ്രധാനമായി സംഘടിപ്പിച്ചിരിക്കുന്നതു്. സാധാരണ ജിമ്നാസ്റ്റിക്കിന്റെ തത്വങ്ങളിൽ ഇതു വ്യത്യാസപ്പെട്ടതും ഒരു പ്രത്യേകരീതിയെ അവലംബിച്ചിട്ടുള്ളതുമാണ്. ശരീരത്തിനു മാംസപേശികളോടുള്ള ബന്ധത്തേക്കാൾ ഇവിടെ മനുഷ്യനു മനുഷ്യത്വത്തോടുള്ള ബന്ധത്തെ ദൃഢപ്പെടുത്തി സ്വീകരിച്ചിരിക്കുന്നു. അവലോകനം ഐകാഗ്ര്യം, കലാനൈപുണ്യം (അതായതു സംഗീതം, ചിത്രമെഴുത്തു മുതലായവ) എന്നീ മാനസികശക്തികളുടെ വളൎച്ച് വേണ്ട അഭ്യാസങ്ങളേക്കൂടി സാധാരണ കായികപരിശീലനത്തോടു ചേൎത്തിരിക്കുന്നു.

## അധ്യാപനരീതി

ഇവിടത്തെ അധ്യാപനകല അത്യന്തം രസാവഹംതന്നെ. അവിടെ ഒരു സമയവിവരപ്പട്ടികയില്ല. ഓരോ വിദ്യാൎത്ഥിയും ഒരു പ്രത്യേകവ്യക്തിയും, ഒരു പ്രത്യേകപ്രശ്നവുമായിട്ടാണിരിക്കുന്നതു്. ആവശ്യാനുസരിച്ചു നേരിട്ടിരിക്കുന്ന പ്രശ്നങ്ങളെ വിദ്യാൎത്ഥികളുടെ മുമ്പിൽ സമൎപ്പിക്കുന്നു. അവരുടെ ചിന്താശക്തിയുടേയും കല്പനാശക്തിയുടേയും തോതനുസരിച്ചു് ഉചിതസമാധാനം ഉണ്ടാകുന്നു. സാമുദായികമൊ സാന്മാൎഗ്ഗികമോ, മാനസികമൊ ആയ അഭിവൃദ്ധി ക്രമേണ അവരിൽ വളരുന്നു. അതിന് അധ്യാപകന്മാരുടെ നേതൃത്വം സദാ ഉണ്ടായിരിക്കുന്നതുമാണ്. ജിമ്നാസ്റ്റിക്ക്സിൽനിന്നും ചില പാഠങ്ങൾ അവൎക്കു നൽകുന്നു. അതുമൂലം അരോഗദൃഢഗാത്രരായി അവർ കാണപ്പെടുന്നു. ഈ വക സംഗതികളുടെ പൂൎണ്ണജ്ഞാനം അവൎക്കുണ്ടാകുന്നതിനു മനുഷ്യശരീരത്തിന്റെ ഘടനയേയും വളർച്ചയേയുംകുറിച്ചു ചില പാഠങ്ങൾ കൊടുക്കുന്നു. അസ്ഥിക്കൂടത്തേയും മാംസപേശിയെയുംകുറിച്ചു സവിശേഷമായ ജ്ഞാനം നൽകും. സാധാരണ ശസ്ത്രക്രിയചെയ്തുകാണിച്ചു വൈദ്യന്മാർ പഠിപ്പിക്കുന്നതുപോലെ അല്ല എന്നൊരു വിശേഷമുണ്ട്. ഇവിടെ ജീവസന്ധാരണം എങ്ങിനെനിൎവ്വഹിക്കുന്നു എന്നുകൂടി മനസ്സിലാക്കി വിഷയത്തെ രസപ്രദമാക്കിത്തീൎക്കുന്നു. വിദ്യാൎത്ഥികളെ Orthopaedic Gymnastic ന്റെ പ്രമാണങ്ങളും പഠിപ്പിച്ചു പരിചയിപ്പിക്കുന്നു. അതിന്റെ സഹായംകൊണ്ടു മുടന്തു, കൂനു മുതലായ വൈരൂപ്യം കൂടി മാററിക്കളയുന്നു.

ഇവയ്ക്കുപുറമെ പലസുകുമാരകലകളിലും വിജ്ഞാനംനൽകുന്നുണ്ട്. സംഗീതം, ചിത്രം, ചായവേല എന്നിവയിൽ ഉള്ള അഭ്യാസംകൊണ്ടു മാനസികപോഷണം സിദ്ധിക്കുന്നു. ശ്രദ്ധ, ഏകാഗ്രത, അനുകരണം, സങ്ക

ല്പം എന്നിവയിൽ സാമർത്ഥ്യം സിദ്ധിക്കുന്നു. ക്ഷേത്രഗണിതം ഒരു രീതിയിൽ അഭ്യസിപ്പിക്കുന്നു. അളവിൻെറ ജ്ഞാനം ശാസ്ത്രരീതിയിൽ ധരിക്കുന്നതിനും, വസ്തുക്കളുടെ ആപേക്ഷികമഹത്വമറിയുന്നതിനും ഇതുപയോഗപ്പെടുന്നു. മനുഷ്യവർഗ്ഗത്തിൻെറ സംസ്ക്കാരത്തെ മുൻനിറുത്തിയും അഭ്യസനം നടത്തുന്നുണ്ട്. സമുദായം, തത്വജ്ഞാനം, ചരിത്രം ഇവയെല്ലാം ഒരുവനെ സുജനമാക്കുന്നവയാകകൊണ്ട് അധ്യാപകനാകുവാൻ ഇവയുടെ എല്ലാം ജ്ഞാനം അത്യാവശ്യമാണ്.

## ലോഹിലണ്ടിലെ വിനോദം.

ഒരു സംഗതികൂടി പറവാനുണ്ട്. അതു് ഇവിടത്തെ വിനോദത്തെപ്പററിയാണ്. നിർദ്ദിഷ്ടങ്ങളായ വിനോദങ്ങളുടെ ഗുണം ഇവിടത്തെ അധികാരികൾക്കും അറിയാം. ഇങ്ങിനെയുള്ള വിനോദങ്ങൾ സങ്കല്പശക്തിയെ വർദ്ധിപ്പിക്കും. ജീവിതത്തെ ലഘുവും സുഖദായകവും ആക്കിത്തീർക്കും. എങ്ങിനെ ചിരിക്കണം എന്നു പഠിപ്പിക്കും. ചിരി ആന്തരമായ സന്തോഷവികാരത്തിൻെറ ബാഹ്യസ്ഫുരണമാണ്. ഇവിടെ സ്വീകരിച്ചിട്ടുള്ള വിനോദരീതി അകൃത്രിമം, സ്വാർത്ഥം, ജ്ഞാനപ്രദം എന്നീ ഗുണങ്ങളുള്ളവയാണ്.

ഇവിടത്തെ പാഠശാല ഒരു പരീക്ഷണരംഗം മാത്രമാണ്. സർവ്വകാലത്തിനും അനുയോജ്യമായ ഒരു അഭ്യസനരീതി അസാദ്ധ്യമാണ്. കാലത്തിനു ചേർന്നവണ്ണം വേണ്ട മാററങ്ങൾ എല്ലാ വിഷയത്തിനെന്നപോലെ വിദ്യാഭ്യാസത്തിനും ആവശ്യമാണ്. മനുഷ്യസമുദായത്തിൻെറ ഉന്നമനമാണ് അവരുടെ ലക്ഷ്യം. ഇവിടെനിന്നും വിജയികളായവർകൂടി മൂന്നുകൊല്ലത്തിൽ ഒരിക്കൽ ഇവിടെ വന്നു ജ്ഞാനം നവീകരിക്കണമെന്നാണ് ഇവിടത്തെ നിയമം.

ലോഹിലണ്ടിൻെറ യുവദശ കഴിഞ്ഞിട്ടില്ല. എങ്കിലും അതിൻെറ വിജയം അതിശയനീയംതന്നെ. പല രാജ്യങ്ങളിൽനിന്നും പഠിക്കാൻ ഇവിടെ വരുന്നു. ലോകാന്തരീക്ഷത്തെ അവർ മാററട്ടെ.



# അദ്ധ്യാപകസംഘങ്ങൾ.

(എൻ. കൊച്ചുകുഞ്ഞുപണിക്കർ.)

മി: പി. രാമസ്വാമിഅയ്യർ ഡെപ്യൂട്ടിഡയറക്ടരായിരുന്ന കാലംമുതൽ ഈ രാജ്യത്തുള്ള നാട്ടുഭാഷാവിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാർ പ്രതിവർഷം എട്ട് അദ്ധ്യാപകസംഘങ്ങൾവീതം ക്രമമായും പതിവായും നടത്തിവരുന്നുണ്ട്. ഇതിലേക്ക് ആണ്ടിനാൽ എട്ടുദിവസത്തെ അവധിയും ഉണ്ട്. ഇതിന്റെ ഇന്നത്തെ നില എന്താണെന്ന് ഇനിയുമെങ്കിലും നാം ചിന്തിച്ചുനോക്കേണ്ടതായിരിക്കുന്നു.

വി. എം. സ്കൂളുകളിൽവച്ച് ഇവ നടത്തിവരുന്നു. ഒരു ഡിസ്ത്രിക്ടിലുള്ള അദ്ധ്യാപകസംഘങ്ങളുടെ എല്ലാം പ്രസിഡണ്ട് ആ ഡിസ്ത്രിക്ടിലെ ഇൻസ്പെക്ടരൊ ഇൻസ്പെക്ട്രസ്സൊ ആണ്. ഏതു സ്കൂളിൽവച്ച് അദ്ധ്യാപകസംഘം നടത്തുന്നുവൊ അവിടത്തെ പ്രധാനാദ്ധ്യാപകൻ അല്ലെങ്കിൽ പ്രധാനാദ്ധ്യാപിക കൺവീനർ ആയിരിക്കും. അംഗീകരണം സിദ്ധിച്ച സകല നാട്ടുഭാഷാവിദ്യാലയങ്ങളിലേയും അദ്ധ്യാപികാദ്ധ്യാപകന്മാർ ഏതെങ്കിലും ഒരു സംഘത്തിലെ അംഗമായിരിക്കണമെന്നാണു വ്യവസ്ഥ. സംഘങ്ങളുടെ യോഗങ്ങളിൽ അംഗങ്ങൾ കൃത്യമായി ഹാജരാകണമെന്നു നിർബന്ധമുണ്ട്. ഒരു മാതൃകാപാഠം, ഒരു ഗുണദോഷനിരൂപണപാഠം, രണ്ടു പ്രസംഗങ്ങൾ എന്നിവ ഓരോ യോഗത്തിന്നും ആവശ്യം കൂടിയെ കഴിയുകയുള്ളുവെന്നുള്ള ചടങ്ങുകളാണ്. ഇത്രയും അറിഞ്ഞുകഴിയുമ്പോൾ ഇതു വളരെ പ്രയോജനകരമാണെന്നു ദൂരെ ഇരിക്കുന്നവൎക്കു തോന്നാം. പക്ഷെ വസ്തുത അതല്ല.

പ്രസിഡണ്ടന്മാർ, അവരുടെ കൈക്കൽ കിട്ടുന്ന റിപ്പോൎട്ടുകൾ മുഖേന അവയെപ്പററി ഓൎമ്മിക്കുകയല്ലാതെ, യോഗങ്ങളിൽ ഹാജരാകുക എന്നുള്ളതു വളരെ അപൂൎവമാണ്. ഇപ്പോഴത്തെ അദ്ധ്യാപികാദ്ധ്യാപകന്മാരിൽ ഭൂരിപക്ഷവും യൂ. ററി. സി. (Untrained Teacher's Certificate) എങ്കിലും ഉള്ളവരാകുകയാൽ, ഗുണദോഷനിരൂപണപാഠം മിക്കവാറും ആവശ്യമില്ലാതെ വന്നിരിക്കുന്നു. പിന്നെ, മാതൃകാപാഠങ്ങൾ മാത്രമല്ലെ ഉള്ളു. അവയാകട്ടെ "പഞ്ചഘട്ട"പ്രതിപാദിതമായ മാമൂൽ പ്രകാരം ഒരു യന്ത്രം ചലിക്കുന്നതുപോലെ നടന്നുപോകുന്നുണ്ട്. നിരൂപണങ്ങൾ വല്ലപ്പോഴമുണ്ടെങ്കിൽ അവ പഞ്ചഘട്ടങ്ങളുടെ സീമകളിൽ നിലകൊള്ളുകതന്നെ ചെയ്യുന്നു. പ്രാസംഗികന്മാർ (?) ധാരാളമുള്ള ഇക്കാലത്ത്—അദ്ധ്യാപികാദ്ധ്യാപകന്മാർതന്നെ നമ്മുടെ രാജ്യത്ത് പ്രാസംഗികന്മാർ (?) ആയിരിക്കു

ന്നിടത്തോളം കാലം പ്രസംഗങ്ങൾക്കു ലോപമൊ, വിഷമമൊ നേരിടുക യില്ലല്ലൊ. ആകപ്പാടെ നോക്കുമ്പോൾ അദ്ധ്യാപകസംഘങ്ങൾ അവ യിലെ അംഗങ്ങളെ സംബന്ധിച്ചിടത്തോളം "ബോർ" എന്നു മാത്രമല്ല, അ വ "അദ്ധ്യാപകസങ്കടങ്ങൾ" ആയി രൂപാന്തരപ്പെടുകയും ചെയ്തുകഴിഞ്ഞി രിക്കുന്നു. ഇവ മേലാൽ തുടൎന്നുകൊണ്ടുപോകണമെന്നൊ വേണ്ടെന്നൊ ഏതാണ് കമ്മററിയുടെ നിൎദ്ദേശമെന്നുള്ളതു കുറെ കഴിഞ്ഞാൽ അറിയാ മായിരിക്കാം. ഏതായിരുന്നാലും അതിനകം ഇവസംബന്ധിച്ചു ചില പ്ര ത്യേകവ്യവസ്ഥകൾ ചെയ്യേണ്ടതു് അത്യാവശ്യമാണ്.

തൊഴിലിൻെറ മാഹാത്മ്യവും പരിശുദ്ധിയും പ്രയോഗവൈഭവവും വിശദപ്പെടുത്തുന്നതിനുള്ള പദ്ധതികൾ ഇനിയുമെങ്കിലും അധ്യാപകസം ഘങ്ങളിൽ ഏൎപ്പെടുത്തുവാൻ അധികാരികൾ അനുവദിക്കുകയും പ്രവൎത്ത കന്മാർ ഉദ്യമിക്കുകയും ചെയ്യുമെങ്കിൽ, ഇതു പ്രയോജനമുള്ള ഒരു ഏൎപ്പാടാ യിത്തീരുമെന്നു തോന്നുന്നു. അനേകം കാലങ്ങളിലെ നിരീക്ഷണപരീക്ഷ ണങ്ങൾക്കുശേഷം നമ്മുടെ പൂൎവ്വികർ ഏൎപ്പെടുത്തിയിരുന്ന പാഠപദ്ധതിയും അധ്യാപനരീതിയും ഇവിടെ പ്രയോഗക്ഷമമല്ലെന്ന് അധികാരികൾ തീ രുമാനിച്ചുകഴിഞ്ഞിട്ടു കാലം വളരെ ആയി. കർഷകപ്രധാനമായ രാജ്യ ത്തിലെ കർഷകന്മാരുടെ സന്താനങ്ങൾ കൃഷിസംബന്ധമായി അവശ്യം അ റിഞ്ഞേ കഴിയൂ എന്നുള്ള കാലഗണനയുംമററും ഇനി അവശ്യമില്ലെന്നു പു തിയ പാഠപദ്ധതി നിബന്ധിച്ചുകഴിഞ്ഞു. കൈയക്ഷരം നന്നാക്കുന്ന നിലത്തെഴുത്ത് ഇനി പാടില്ല. ഭാഷാജ്ഞാനവും കാര്യബോധവും ഉള്ളവർ വളരെ മുമ്പുതന്നെ രചിച്ചിരുന്ന പാഠങ്ങൾ കാണാതെ പഠിക്കുക എന്ന മട്ടു പാടേ ഭേദപ്പെടുത്തിയശേഷം, അധ്യാപകൻ പറയുന്ന തെററുകളടങ്ങി യ പാഠങ്ങൾ, പ്രത്യേകിച്ചും അന്യഭാഷകൾ പഠിക്കുമ്പോഴാവശ്യമുള്ള ഡ യറക്ററുമെത്തേഡിൽ മാതൃഭാഷ പഠിക്കുമ്പോൾ, സ്വീകരിച്ചു ഗദ്യങ്ങളുരു വിടണം. ഉരുണ്ട മലയാളംഅക്ഷരങ്ങൾവെടിഞ്ഞു നീണ്ടും കുറുകിയും പ രന്നും വലിഞ്ഞും വായിക്കാൻ, എഴുതിയ ആളിനുപോലും, നിൎവ്വാഹമില്ലാ ത്ത അക്ഷരവടിവുവേണം. വ്യാകരണത്തെററിനെ പററി നോട്ടമേ ഇല്ല. "വരമൊഴി" എന്നുള്ളതു "ശ്രേഷ്ഠമായ വാക്ക്" എന്നു വ്യാകരണകൎത്താവു പോലും വ്യാഖ്യാനിക്കുന്നവിധം അർത്ഥം തെററിക്കണം. അക്ഷരത്തെററി ല്ലെങ്കിൽ അതെഴുത്തല്ലെന്നുകൂടെ ഒരു നിയമം ഉണ്ടെന്നു ഭയപ്പെടേണ്ടതാ യിരിക്കുന്നു. പദ്യങ്ങളിലെ കൎത്താ കൎമ്മം ക്രിയകൾ നിൎണ്ണയിച്ച്, അന്വ യിച്ച്, പദാൎത്ഥം അറിഞ്ഞു ഭാവാൎത്ഥം ഗ്രഹിക്കുകയും അലങ്കാരങ്ങൾ മന സ്സിലാക്കുകയും ചെയ്യണമെന്നുണ്ടായിരുന്ന സമ്പ്രദായം പാടെ ഭേദപ്പെട്ട

ത്തികൊണ്ടു് അൎത്ഥം ഗ്രഹിക്കാതെ രസിച്ചു വായിച്ചു്—വായിച്ചുവായിച്ചു രസിക്കണമെന്നാണത്രെ ഇപ്പോഴത്തെ രീതി. രചനയല്ലാതെ വ്യാകരണം പഠിപ്പിച്ചുകൂടാ. കണക്കാണെങ്കിൽ സങ്കലനം പഠിപ്പിക്കുമ്പോൾ വിരലിൽ എണ്ണരുതു്; കല്ലോ മഞ്ചാടിയോ പെറുക്കി എടുത്തുകൊണ്ടുവന്നുവച്ചു് എണ്ണാം. വ്യവകലനം ചെയ്യുമ്പോൾ 5-ൽനിന്നു 3-നെ കുറയ്ക്കരുതു്; മൂന്നിനോടു് എത്ര കൂട്ടിയാൽ അഞ്ചാകുമെന്നു കണ്ടുപിടിക്കണം. അതുമാത്രമല്ല, പഴയപടി താഴത്തെ സംഖ്യയിൽ "വാങ്ങിച്ചതു കൊടുക്ക"രുതു്; പിന്നെയോ, മുകളിലത്തെ സംഖ്യയിൽനിന്നും ഒന്നു കുറച്ചശേഷം താഴത്തെ സംഖ്യയും കുറയ്ക്കണം. ഇതിലൊക്കെ വിഷമം പഴയരീതിപ്രകാരം എൺചുവടി ഹൃദിസ്ഥമാക്കാതെ, കാഴ്ചയിൽ ഗുണിക്കണം എന്നുള്ളതാണു്.

ഉദാഹരണം.—

| പാടില്ല. | നിൎബന്ധം. |
|---|---|
| 1—1—1. | 1×1=1 |
| 10—1—10. | 2×1=2. |
| 2—1—2. | 3×1=3. |
| 20—1—20. | 4×1=4. |
| മുതലായവ. | മുതലായവ. |

ഇവ ഓരോന്നിലും അന്തൎഭവിച്ചിരിക്കുന്ന ലക്ഷ്യം ഒന്നാണെങ്കിലും, രീതിയിലുള്ള വ്യത്യാസം എന്താണെന്നൊ, കൂടുതൽ സൗകൎയ്യം ഏതാണെന്നൊ ഈയുള്ളവക്കൊരു നിശ്ചയവുമില്ല. ഒന്നു തീൎച്ചതന്നെ. ഒരുവരി കിളിപ്പാട്ടു പാടുന്നതിനൊ, ഒരുവരി കൃഷ്ണഗാഥ ചൊല്ലുന്നതിനൊ സ്ലേറ്റും പെൻസിലുമില്ലാതെ ഇടങ്ങഴി നെല്ലിന്റെ വില കണക്കാക്കാനൊ, സ്വന്തം താലൂക്കിലെ പകുതികൾ ഏതെല്ലാമെന്നു പറയുന്നതിനൊ വി. എസ്സ്. എൽ. സി പരീക്ഷ ജയിച്ചിറങ്ങുന്നവരിൽ 50% പേൎക്കും നിശ്ചയമില്ലെന്നുള്ളതു തീൎച്ചതന്നെ. ഈവക ദോഷഹേതുക്കൾ കണ്ടുപിടിച്ചു പ്രയോജനകരമായ ഭേദഗതി അദ്ധ്യാപനരീതിയിൽ ഏൎപ്പെടുത്തുന്നതിനു് അദ്ധ്യാപകസംഘങ്ങൾ ശ്രദ്ധിക്കുന്നില്ല.

പാഠപദ്ധതിയും പാഠപുസ്തകങ്ങളും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നുള്ള വസ്തുത ഡയറക്ടരൊ ഇൻസ്പെക്ടർമാരൊ പോലും അറിയാതെയിരിക്കുമ്പോൾ അദ്ധ്യാപകന്മാർ അറിയാത്തതിൽ കുററമുണ്ടാകുകയില്ലല്ലൊ. ഒരൊററ വാചകംപോലും ശരിക്കു പഠിപ്പിക്കാൻ ഇന്നത്തെ അദ്ധ്യാപനരീതി പ്രാപ്തമല്ലെന്നു പറഞ്ഞാൽ പലരും പിണങ്ങും. പക്ഷെ, വസ്തുത അതാണു്. ഇതിനെപ്പററി വിചിന്തനം ചെയ്തു് ഒരു നിൎദ്ദേശം തയ്യാറാക്കാൻ അദ്ധ്യാപകസംഘങ്ങൾക്കു കഴിവില്ലെന്നു വരുമോ?

പഴയ അദ്ധ്യാപനരീതി സ്വീകാര്യമല്ലെന്നു തീരുമാനിക്കുകയും അ തങ്ങു തള്ളിക്കളയുകയും ചെയ്തു. പുതിയ രീതി ഏതാണ്? അതു ഇവി ടത്തെ നാട്ടുഭാഷാവിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാൎക്ക് അറിയാമൊ എ ന്നു സംശയം. ആവക രീതികളെപ്പററി പ്രതിപാദിക്കുന്നതു ആംഗ്ലഭാഷാ ഗ്രന്ഥങ്ങളിലാണ്. അവ, നമ്മുടെ നാട്ടുഭാഷാവിദ്യാലയങ്ങളിൽ വളരെ വിരളമായി മാത്രമെ കാണപ്പെടുന്നുള്ളു. വല്ല ഇംഗ്ലീഷുപള്ളിക്കൂടങ്ങളി ലും അവ ഉണ്ടെങ്കിൽതന്നെ അവ അൽമാരകൾ അലങ്കരിക്കുന്നതിനൊ, നിറയ്ക്കുന്നതിനൊ ഉള്ള ഉപകരണങ്ങൾ മാത്രമായിത്തീൎന്നിട്ടുമുണ്ട്. അ ല്ലാതെ, ഇംഗ്ലീഷുപള്ളിക്കൂടങ്ങളിലെ അദ്ധ്യാപകർ വായിക്കുമെങ്കിൽ ത ന്നെ നാട്ടുഭാഷാദ്ധ്യാപകൎക്ക് അവകൊണ്ടുള്ള പ്രയോജനങ്ങൾ എന്തെല്ലാ മായിരിക്കും. മെ: ഐപ്പുമത്തായി, കെ. എം. ജോസഫ് എന്നിവരെഴുതി യ അദ്ധ്യാപനഗ്രന്ഥമൊ മററൊ വായിച്ചു ഉരുവിടുവാൻ ഈ നാട്ടുഭാഷാ ദ്ധ്യാപകൎക്കു സാധിക്കുമോ? ഇപ്രകാരമുള്ള ന്യൂനതകൾ പരിഹരിക്കാൻ തക്കവിധം അദ്ധ്യാപകസംഘങ്ങളിൽ വണ്ട നൂതനബോധനപദ്ധതികളെ പ്പററി വിജ്ഞേയങ്ങളായ പ്രതിപാദനങ്ങൾ നടത്താനും ആവശ്യമെന്നു ക ണ്ടാൽ വാദപ്രതിവാദങ്ങൾ ചെയ്യാനും വ്യവസ്ഥകൾ ചെയ്തുകൂടെയൊ?

അദ്ധ്യാപകവൃത്തി, അത്യന്തം പരിശുദ്ധമായ ഒരു തൊഴിലാണെ ന്നും, അതിൻെറ മാഹാത്മ്യം അവൎണ്ണനീയമാണെന്നും, എന്നാൽ ആദായ ത്തെ സംബന്ധിച്ചിടത്തോളം സങ്കടമായ ഒരവസ്ഥ അതിനുള്ളതിനാൽ ത്യാഗശീലമില്ലാത്തവർ അതിൽ പ്രവേശിക്കരുതെന്നും, പാഠങ്ങൾ പഠിപ്പി ക്കുന്നതിലും, ബോധനങ്ങൾ നൽകുന്നതിലും, ഉന്നതമായ ലക്ഷ്യങ്ങൾ കാണു ന്നതിലും, ഉത്തമജീവിതസംവരണങ്ങൾ നിൎമ്മിക്കുന്നതിലും സൎവ്വോപരി ഇ ന്നത്തെ ശിശു നാളത്തെ പൌരനാകാൻ തക്കവിധം ശിശുവിനു മാൎഗ്ഗദൎശ നം ചെയ്യുന്നതിലും ഉത്തരവാദിത്വം പരിപൂൎണ്ണമായി ലയിച്ചിരിക്കുന്നതു അദ്ധ്യാപകനിലാണെന്നും ഓരോ അദ്ധ്യാപികയേയും ഓരോ അദ്ധ്യാപക നേയും ബോദ്ധ്യപ്പെടുത്താൻ തക്കവിധം അദ്ധ്യാപകസംഘങ്ങൾ നടത്താൻ ഡിപ്പാർട്ടുമെൻറും, പ്രസിഡണ്ടന്മാരും, കൺവീനർമാരും നിഷ്കൎഷിക്കേ ണ്ടതാണ്. അവൎക്കതു സാദ്ധ്യമല്ലെങ്കിൽ ഈ "അദ്ധ്യാപകസങ്കടം" വേ ണ്ടെന്നുവയ്ക്കാൻ ഇനി അമാന്തിച്ചുകൂടാത്തതാകുന്നു.

# ഈ യുവജനം.

## രംഗം III.

ഒരാഴ്ച കഴിഞ്ഞു. താരകനാഥന്റെ ബംഗ്ലാവിൽ കനകിദേവി, മോഹിനി, ചപല, നരേന്ദ്രൻ ഇവർ ഇരിക്കുന്നു. മുൻവശത്തു് ഒരു വരാന്തയുണ്ടു്.

നരേന്ദ്രൻ:— ബാസുവിൽനിന്നു് ഒരു ക്ഷണനക്കത്തുകൂടി വന്നിരിക്കുന്നു. അയാൾക്കു് എന്താ ഭ്രാന്തുപിടിച്ചോ.

കനകാദേവി:— കുട്ടികളായ നിങ്ങളെക്കുറിച്ചു് അയാൾക്കു് എത്ര സ്നേഹമുണ്ടെന്നു നിനക്കറിഞ്ഞുകൂട. നിനക്കു് ഒരു നന്മവരുവാൻ അയാൾ സദാ പ്രാത്ഥിക്കുന്നുണ്ടു്.

ചപല:— ഒരു ചീത്ത വിചാരമല്ല. നല്ല സ്വഭാവത്തിന്റെ ഛായ കാണുന്നു. നന്നായിവരുന്നതിൽ നിങ്ങൾക്കു സന്തോഷമല്ലെ? ഫല്യ.

നരേന്ദ്രൻ:— എനിക്കില്ല; കുട്ടി. എന്റെ ജീവിതത്തിൽ ഞാൻ ഒരു നല്ല പാഠം പഠിച്ചിട്ടുണ്ടു്. പെട്ടന്നു നിങ്ങളെ ഇഷ്ടപ്പെടുന്ന ഒരുവനെ അവിശ്വസിക്കണം. രണ്ടു സഹോദരികൾ എനിക്കുള്ളതുകൊണ്ടു് അല്പം ശ്രദ്ധിക്കാതെ കഴികയില്ല.

ചപല:— നരൻബാബു, നിങ്ങൾ എന്റെ കാൎയ്യത്തെക്കുറിച്ചു് അശേഷവും ക്ലേശിക്കണമെന്നില്ല. എന്റെ കാൎയ്യം നോക്കാൻ എനിക്കു നല്ലപോലെ അറിയാം.

നരേന്ദ്രൻ:— (കൈ ചുരുട്ടി ചപലയെ ഇടിക്കാൻ ഭാവിക്കുന്നു.) നിന്റെ നരൻബാബുവോ, ആരാണതു്?

ചപല:— ചേട്ട, അരുതു്, അരുതു്.

നരേന്ദ്രൻ:— എന്നെ ഇനി നരൻബാബു എന്നു വിളിക്കുമോ.

ചപല:— ഇല്ല, ഇല്ല, ഫല്യ, മമ്മി.

കനകാദേവി:— ലഹള കൂട്ടാതിരിക്കു, ഫല്യ. അവളെ ഉപദ്രവിക്കരുതേ. നാളെ നമ്മെ എല്ലാവരേയും സതീശബാബു അദ്ദേഹത്തിന്റെ കാളീഗുഞ്ചതോട്ടത്തിൽ കാപ്പിക്കു ക്ഷണിച്ചിട്ടുണ്ടു്. നമുക്കു നാലുമണിക്കു പുറപ്പെട

ണം. 15 മൈൽസ് അകലമുണ്ട്. എല്ലാം തയാറാവുക. (മോഹിനിയോ ട്) ബനാറീസ് സാരിയും പുതിയ വളയും വജ്രക്കട്ടക്കനും ഇടണം. ഫല്യ ക്രൂടി പോരണം.

നരേന്ദ്രൻ:— ഞാനും ബേബിയും പുറപ്പെടുന്നതിനു മുമ്പു വേഷമെല്ലാം കെ ട്ടണോ, അമ്മേ; എനിക്കാകെ രണ്ടു കദർദോത്തിയേ ഉള്ളൂ.

കനകാദേവി:— മകനെ, കളി മതിയാക്കൂ. ആൺകുട്ടികൾക്ക് എങ്ങിനേ യും നടക്കാം. ബേബി അവളുടെ ഇഷ്ടംപോലെ ചെയ്തുകൊള്ളട്ടെ.

മോഹിനി:— ഞാൻ പക്ഷെ വരുന്നില്ല. വേഷം മാറാനൊന്നും എനിക്കു കഴികയില്ല.

കനകാദേവി:— സതീശബാബുവിനെ നിരാശപ്പെടുത്തരുത്. നിന്റെ അ ഷനില്ലാത്തതിനുതന്നെ എന്തു സമാധാനം പറയുമെന്നറിഞ്ഞില്ല.

നരേന്ദ്രൻ:— ചേച്ചി, റോഡിനെപ്പററി പേടിക്കേണ്ട. ഞാൻ ഡ്രൈവു ചെയ്തുകൊള്ളാം.

ചപല:— എന്നാൽ ഇന്നാളത്തെപ്പോലെ കുണ്ടിൽ തള്ളിവിടും.

നരേന്ദ്രൻ:— അന്നത്തെ വണ്ടി ശുദ്ധ ചീത്തയായിരുന്നു. ഇന്നു നമ്മുടെ വണ്ടി കൊണ്ടുപോകാം. അഛൻക്രൂടി ഇല്ലാത്തതുകൊണ്ടു നമ്മുടെ ബാർ ഇന്നു കാരണവരായി ക്രൂടെ ഉണ്ടാകും.

കനകാദേവി:— അദ്ദേഹത്തെ നീ ബാർ എന്നു വിളിക്കരുതേ, മുഖത്തുനോ ക്കിക്കൊണ്ടും അദ്ദേഹത്തെ നീ അങ്ങിനെ ചിലപ്പോൾ വിളിക്കാറുണ്ട്. ശരി, അങ്ങിനെ അരുത്.

നരേന്ദ്രൻ:— അമ്മെ അയാളെ അങ്ങിനെയാണു വിളിക്കേണ്ടതു്. അ പ്പോഴെ പ്രഫുല്ലനെക്രൂടി വിരുന്നിനു ക്ഷണിക്കേണ്ടയോ, അയാൾ നമ്മുടെ ക്രൂട്ടത്തിൽ ഒന്നല്ലെ.

കനകാദേവി:— അതു നമുക്കു പാടുണ്ടോ? സതീശബാബുവാണ് അങ്ങി നെ ചെയ്യേണ്ടതു്.

നരേന്ദ്രൻ:— നല്ലതുതന്നെ. എല്ലാം ഇഷ്ടംപോലെ. ഞാൻ വണ്ടി ഏർപ്പാ ടുചെയ്യട്ടെ. ബേബി, നീയെന്റെ ക്ലീനർ ആയിക്കോ.

ചപല:— എന്നാൽ ഞാൻ ചേട്ടന്റെ ഉടുപ്പു എടുക്കും.

(കർട്ടൻസ് ഇടണം)

രംഗം IV.

(അടുത്തദിവസം ഉച്ചതിരിഞ്ഞു നാട്ടംപുറത്തുള്ള ഒരു റോഡിൽ കലിങ്കിനരികെ, വീട്ടിൽനിന്നു കഷ്ടിച്ചു പന്ത്രണ്ടു മൈൽസ് അകലെ. കനകാദേവി, മോഹിനി, ചപല, ബാസു, നരേന്ദ്രൻ ഇവർ വണ്ടിയിൽ—അതു വലിയിൽ പുതിഞ്ഞുപഞ്ചറായി —)

മോഹിനി:— നിങ്ങൾ ഒരു പ്രത്യേകവണ്ടി ഏർപ്പാടുചെയ്തു എന്നാണു വിചാരിച്ചതു്. ഇതാ ഇവിടെ കൊണ്ടുവന്നിട്ടു്,

നരേന്ദ്രൻ:— ഞാനിപ്പോൾതന്നെ ഇതു നേരേയാക്കാം. പേടിക്കാനൊന്നുമില്ല.

കനകാദേവി:— നീയിങ്ങനെ പറഞ്ഞുതുടങ്ങീട്ടു നേരം കുറെ ആയല്ലോ.

നരേന്ദ്രൻ:— ഈ കാർബ്ബറെട്ടർ ശുദ്ധ മോശമാണ്, അമ്മേ.

ചപല:— അതു് ആകേ കുഴപ്പത്തിലാക്കും.

ബാസു:— ഞാൻ പോയി എന്റെ വണ്ടിയുംകൊണ്ടു വരാം.

നരേന്ദ്രൻ:— ബാർ, നിങ്ങളും പെണ്ണുങ്ങളെപ്പോലെ അക്ഷമനായാലോ. അബദ്ധംപററിയ ആളോട് അല്പം ദയവേണ്ടേ. ഞാൻ കഴിയുന്ന ശ്രമം ചെയ്യുന്നുണ്ട്. അതാ ആ കേൾക്കുന്നതെന്താണ്.

ബാസു:— അടുത്തുവരുന്ന ഒരു കാറിന്റെ ഹാറൺ ആണ്. ദൈവം സഹായിച്ചു. നമുക്കു രക്ഷകിട്ടി.

നരേന്ദ്രൻ:— ഹേ, ബാർ, വേഗംചെന്നു് അവരെ നിറുത്തുക. ഡ്രൈവർ ഒരു മൈൽ ദൂരെവച്ചു നിങ്ങളെക്കണ്ടില്ലെങ്കിൽ അയാളുടെ ലൈസൻസ് കാൻസൽ ചെയ്യിക്കാം.

(ബാസു ഒരു രാക്ഷസനെപ്പോലെ കൈകാണിച്ചു. കാർ അടുത്തു വന്നു. പക്ഷെ സഹായികളല്ല അതിനകത്തിരുന്നിരുന്നതു്. മുഖാച്ഛാദനംചെയ്ത ഒരുക്കൂട്ടം യുവതികൾ കാറിൽനിന്നും പുറത്തുചാടി, എല്ലാവരുടെ കൈയ്യിലും തോക്കുണ്ടായിരുന്നു. മേല്പോട്ടു വെടിയൊഴിച്ചു. ബാസു മുതൽ പേരെപിടികൂടി. ബാസുവിനെ ഒരു തോക്കുനീട്ടി ഭയപ്പെടുത്തി. അപ്പോൾ തന്നെ അയാളുടെ കൈ രണ്ടും ചേർത്തു് ഒരു സാരികൊണ്ടു കെട്ടി. മണ്ണിൽ പുതഞ്ഞുകിടക്കുന്ന വണ്ടിയോടു ചേർത്തു കെട്ടി. മിണ്ടാതിരിക്കാൻ വായും അടച്ചുകെട്ടി. കനകാദേവിയേയും അങ്ങിനെതന്നെ. പക്ഷെ വായടച്ചു കെട്ടിയില്ല. മോഹിനിയെ വലിച്ചിഴച്ചു് അവരുടെ കാറിലിട്ടു. ചപലയെ ഒരു സ്ത്രീ പിടിച്ചു മാററിനിറുത്തി. ഇതിനിടയിൽ നരേന്ദ്രൻ സ്വന്തം കാറിന്റെ മുമ്പിൽ തടിവെട്ടിയിട്ടപോലെ വീണു. ശത്രുക്കൾ അതിവേഗ

ത്തിൽ കാർ ഓടിച്ചുപോയി. ഇതെല്ലാം ക്ഷണത്തിൽ കഴിഞ്ഞു. കനകാദേവി സഹായത്തിനപേക്ഷിച്ചു വിളിക്കുന്നുണ്ട്. ചപല ഭ്രാന്തിയേപ്പോലെ അങ്ങോട്ടും ഇങ്ങോട്ടും ചാഞ്ചാടി നടക്കുന്നു. നരേന്ദ്രൻ ദീനസ്വരം പുറപ്പെടുവിക്കുന്നു. ബാസു കണ്ണുതുറിച്ചു നാലുപാട്ടും നോക്കുന്നു.)

നരേന്ദ്രൻ:— അവർ എന്നെ പിടികൂടി. എന്റെ കഥ കഴിഞ്ഞു.

ചപല:— (കുനിഞ്ഞുനോക്കിക്കൊണ്ട്) ചേട്ട, എവിടെയാണ് അടിപററിയതു്.

നരേന്ദ്രൻ:— തല മരവിച്ചുപോയി.

കനകാദേവി.— ബേബി, ഫല്ലു നിങ്ങൾ എവിടെയാണ്. ആ ദുഷ്ടന്മാർ മോഹിനിയെ കൊണ്ടുപോയോ?

ചപല:— അമ്മേ ഞാൻ ഇവിടെയുണ്ട്, ഫല്ലുവിന് അടിപററി. ഹാ! ഫല്ലു ഞാൻ എന്തുചെയ്യണം. (നരേന്ദ്രന്റെ തലപിടിച്ചു മടിയിൽ വയ്ക്കുന്നു)

നരേന്ദ്രൻ:— നിനക്കു നല്ലതു വരട്ടെ. എനിക്കുള്ളതെല്ലാം നിനക്കാണ്.

ചപല:— അങ്ങിനെ പറയരുതെ. ചേട്ടന് എല്ലാം സുഖമാകും.

നരേന്ദ്രൻ:— എനിക്കു കുറച്ചു വൈദ്യം അറിയാം. തലയ്ക്കുള്ള ഈ കേടു അപകടമാണ്.

ചപല:— ചേട്ടനില്ലാതെ ഞാൻ എന്തിനു ജീവിക്കുന്നു. (കരയുന്നു)

നരേന്ദ്രൻ:— കരയാതിരി, എനിക്കിതു കണ്ടുകൂട. (ചെവിയിൽ പറയുന്നു) ബേബി കേൾക്കു, ഒട്ടും ഭയപ്പെടേണ്ട. എനിക്കൊന്നും പററിയില്ല. ഇതു ശുദ്ധ നാട്യം മാത്രമാണ്. ചേച്ചിയെ പ്രഫുല്ലൻ കൊണ്ടുപോയി. വിവാഹം ഇപ്പോൾ കഴിയും. ഈ കഥയെല്ലാം ഇന്നലെ എന്നോടു പറഞ്ഞു.

ചപല:— (ദീർഘമായി നിശ്വസിച്ച്) ചേട്ടനു കേടൊന്നും പററിയില്ലല്ലൊ. എന്നോട് ഇതു മുമ്പേ പറയാതിരുന്നതു് എന്തുകൊണ്ട്. ഇത്ര ദുഷ്ടത കാണിച്ചല്ലൊ.

കനകാദേവി:— ഹാ, കഷ്ടം, എന്റെ മോഹിനിക്ക് എന്താ ആപത്തു പററിയോ. കുഞ്ഞേ, നീയിങ്ങോട്ടു വാ, നരേന്ദ്രനെന്തുപററി. ഈ കെട്ടഴിച്ചു എന്നെ മോചിപ്പിക്കു.

നരേന്ദ്രൻ:— വെള്ളം, വെള്ളം, തലതിരിയുന്നു. അമ്മേ. ആവൂ. (ചപലയോടു സ്വകാര്യം) കെട്ടഴിക്കരുതു്. ചേച്ചിക്കു കുറച്ചു സമയംകൂടി ആവശ്യമുണ്ട്.

ചപല:— അമ്മേ, ഞാനിതാ വരുന്നു. (ഒരു പാത്രത്തിൽ കുറെ വെള്ളം പകന്നു നരേന്ദ്രനു കൊടുക്കുന്നു. അയാൾ അതു സാവധാനത്തിൽ കുടിക്കുന്നു)

നരേന്ദ്രൻ:— (സ്വകാര്യം) ഇനി വേണമെങ്കിൽ അഴിച്ചുവിടാം. (പതുക്കെ എഴുന്നേററു ചപലയുടെ തോളിൽ പിടിച്ചു വണ്ടിയുടെ പിന്നിലേക്കു ചെന്നു)

കനകാദേവി:— ഹല്ല, ഹല്ല അവർ മോഹിനിയെ എന്തുചെയ്തു. അവളുടെ ആഭരണം തട്ടിഎടുക്കുവാനായിരിക്കാം അവർ ഇങ്ങിനെ ചെയ്തതു്. നീ ഒന്ന് ഓടു, ഞങ്ങളുടെ കെട്ടഴിക്കു, നിനക്കധികം പററിയോ.—?

നരേന്ദ്രൻ:— അമ്മേ, തലതരിക്കുന്നു. എന്നാലും അവരെ ഞാൻ പിടിക്കൂടും.

(നരേന്ദ്രൻ ബാസുവിനെ അഴിച്ചുവിട്ടു. ചപല കനകാദേവിയേയും മോചിപ്പിച്ചു)

ബാസു:— ആവൂ, ദൈവമെ. ബേബി കുറച്ചു വെള്ളംതരു. ആ കവച്ചക്കാർ, ഇതു സാധാരണകവച്ചയല്ല. എല്ലാം പെണ്ണുങ്ങളാണ്.

നരേന്ദ്രൻ:— അതാ ഞാൻ ഓക്കുന്നു. പിന്നിൽനിന്ന് എൻെറ തലക്ക് ഒരടിയുംകഴിച്ച് എൻെറ പോക്കററിൽ ഒരെഴുത്തും ഇട്ടു. നോക്കട്ടെ. (എഴുത്തു എടുത്തു) അല്ല, ഇതു് അമ്മയ്ക്കുള്ള താണ്.

ബാസു:— അതാ കാര്യംവന്നു. ഞാൻ സംശയിച്ചതു ശരിയാണ്.

കനകാദേവി:— ഇതു എന്തു നേരംപോക്കു. ബേബി ഇതു വായിക്കു. എനിക്കൊന്നും അരുതു്. നമുക്കു വണ്ടിയിൽ കയറാം.

(കനകാദേവിയും ചപലയും വണ്ടിയിൽ കയറി. ബാസുവും നരേന്ദ്രനും രണ്ടുപുറത്തും നിന്നു)

ചപല:—: (ഉറച്ചു വായിക്കുന്നു) എൻെറ പ്രിയപ്പെട്ട അമ്മേ.

കനക:— ഇതെന്തു, ആരുടെ എഴുത്തു.

ചപല:— (ഒടുവിലത്തെ ഭാഗം വായിക്കുന്നു) നിങ്ങളുടെ പ്രിയപ്പെട്ട പുത്രി മോഹിനി.

കനക:— മോഹിനിയോ?

ബാസു:— വായിക്കട്ടെ.

ചപല:— (വായിക്കുന്നു) "ഇതു നിങ്ങറം വായിക്കുമ്പോറം പ്രഫുല്ലൻ എന്നെ മംഗല്യം ധരിപ്പിക്കും."

ബാസു:— ഇത്രയും ഞാൻ ഊഹിച്ചു.

കനക:— പ്രഫുല്ലൻ കല്യാണം കഴിക്കുകയോ?

നരേന്ദ്രൻ:— അമ്മേ എഴുത്തു വായിച്ചുതീക്കാം.

ചപല:— "ഞാൻ അങ്ങിനെ ചെയ്യണമെന്നുറച്ചു. അമ്മ അതു് അനുവദിച്ചില്ല. സതീശബാബുവിനെക്കുറിച്ചു എനിക്കു സങ്കടമുണ്ടു്. അദ്ദേഹം നല്ല ആളാണു്. ഞാൻ എന്റെ സമ്മതം ദാനംചെയ്തിട്ടില്ല. ഞാൻ പ്രഫുല്ലനെ സ്നേഹിക്കുന്നു് എന്നു് അദ്ദേഹത്തിനറിയാം."

ബാസു:— അവൾ തുറന്നുതന്നെ എല്ലാം പറഞ്ഞിട്ടുണ്ടു്. അവളെ നിർബന്ധിച്ചും എനിക്കാശയ്ക്കു് അവകാശമുണ്ടാക്കണമെന്നു ഞാൻ വിചാരിച്ചു.

ചപല:— "നിങ്ങൾക്കു് ഇങ്ങിനെ ഒരു ഭീതിയുണ്ടാക്കിയതിനു് എനിക്കു് മാപ്പുതരണം. സേവികാസംഘത്തിന്റെ നിശ്ചയം അങ്ങിനെ ആയിരുന്നു. എനിക്കതു നിരസിപ്പാൻ നിവൃത്തിയില്ലാതായി."

കനക:-- സേവികാസംഘം.

ചപല:— "അതുതന്നെയല്ല. ബേബി എന്നെ പലപ്പോഴും പരിഹസിച്ചിട്ടുണ്ടു്. അവൾക്കിതു് ഒരു പാഠമായിരിക്കട്ടെ. (വന്ദനം ചേച്ചി) പ്രഫുല്ലൻ അപരാധങ്ങളെ ക്ഷമിപ്പാൻ അവളോടു അപേക്ഷിക്കുന്നു. പ്രഫുല്ലനെ അദ്ദേഹത്തിന്റെ അമ്മാവൻ ദത്തെടുത്തു.

കനക:— ദത്തെടുത്തോ?

നരേന്ദ്രൻ:— ഉവ്വ് അമ്മേ. വായിക്കു ബേബി.

ചപല:-- (വായിക്കുന്നു) "ഞങ്ങൾ ഈ സംഗതി ഉറയ്ക്കുന്നതുവരെ അദ്ദേഹം അതു സ്വീകരിച്ചുമില്ല, എന്നിൽനിന്നു മറയ്ക്കുയും ചെയ്തിരുന്നു. ഞങ്ങൾ സിവിൽവിവാഹം ചെയ്യാൻ ഉറച്ചു. അതിനുശേഷം ഭദ്രപുരത്തേക്കു യാത്രയാണു്. അവിടെയാണു് അമ്മാവന്റെ താമസം. ഇവിടെനിന്നു് ഇരുപതു മൈൽ അകലമുണ്ടു്. അമ്മേ, എനിക്കു മാപ്പുതരണേ. അച്ഛനു ഞാൻ എഴുതീട്ടുണ്ടു്. അദ്ദേഹം പ്രഫുല്ലനെ സദാ സ്നേഹിക്കുന്നുണ്ടു്. അമ്മ ക്ഷമിച്ചാൽ അച്ഛൻ എനിക്കു മാപ്പുതരും. എന്നാണു കല്യാണവിരുന്നു്. മറുപടി അയക്കണെ. ഞങ്ങൾ കൃത്യസമയത്തിനു് അവിടെ എത്തും. എന്നു നിങ്ങളുടെ പ്രിയപുത്രി--മോഹിനി."

കനക:-- (കണ്ണുതുടച്ചു) എന്തൊരു സങ്കടം ഞാൻ അനുഭവിച്ചു. എന്തെല്ലാം ഭയം എന്റെ മുമ്പിൽക്കൂടികടന്നുപോയി. സതീശ, നിങ്ങളെ ഓർത്തും ഞാൻ വ്യസനിക്കുന്നു.

ബാസു:-- എന്നെ ഓർത്തു വ്യസനിക്കരുതു് അമ്മേ. നിങ്ങൾ വല്ലാതെ പരിഭ്രമിച്ചുപോയി. നമുക്കു മുന്നോട്ടുതന്നെ പോകാം. എന്റെ തോട്ടത്തിൽ ചെന്നു വിശ്രമിക്കാം. കഷ്ടിച്ചു രണ്ടു മൈലെ ഉള്ളു. വണ്ടി മറിഞ്ഞതുകൊണ്ടു കാര്യം നേരെ ആയി. ഇല്ലേ, നരേന്ദ്ര.

നരേന്ദ്രൻ:— (കള്ളച്ചിരിയോടെ) ബാർ, നിങ്ങൾ അതു് ഊഹിച്ചു അല്ലേ. ഈ സമയത്തു് ഒരു കപ്പു ചായയോളം ഇഷ്ടം എനിക്കു് മററൊന്നിനേയും ഇല്ല. എത്ര നേരം തലതിരിച്ചിൽ നടിച്ചു. ദാഹം വല്ലാതെ വരുന്നു.

കനക:— ഈ കളവിൽ ഇവനും ഉൾപ്പെട്ടോ.

ചപല:— ഞാൻ അദ്ദേഹത്തിന് ഒരിക്കലും മാപ്പുകൊടുക്കയില്ല, അമ്മേ.

നരേന്ദ്രൻ:— എനിക്കു തെററിയില്ല, കുഞ്ഞേ. ഒരു പെണ്ണിനു ഒരു രഹസ്യം സൂക്ഷിപ്പാൻ അറിഞ്ഞുകൂട.

ചപല:— ഇനി ഒരാളുംകൂടിയുണ്ടു്. അതു് ചേച്ചിയാണു്.

നരേന്ദ്രൻ:— പ്രഫുല്ലനോ, അയാൾക്കു് ഒന്നുമില്ലെ.

കനക:— (അവനോടു) മിണ്ടാതിരി, കണ്ടോ. (കള്ളച്ചിരി) അവൻ ഒരു വികൃതിയാണു്. അവർ കുഞ്ഞായിരുന്നപ്പോഴെ ഞങ്ങൾ അറിയും. ഇപ്പോൾ അവൻ ഒരു വലിയ ജന്മിയായിത്തീന്നിരിക്കുന്നു.

ബാസു:— ഞാൻ അതു് പൂൎണ്ണമായി വിശ്വസിക്കുന്നു. ചിലക്കിങ്ങിനെ ഒരു ഭാഗ്യമുണ്ടു്.

നരേന്ദ്രൻ:— ബാർ, ഈ നേരംപോക്കു് കാൎയ്യമായി എടുക്കരുതു കെട്ടോ. ഞാൻ ഒരു പെണ്ണിനെ കണ്ടിട്ടുണ്ടു്. നിങ്ങൾ അവളെ വിവാഹം ചെയ്യണം. എന്നെ ഏല്പിച്ചേക്കു.

ബാസു:— ഫലു, ഇങ്ങോട്ടു നോക്കു നമുക്കു് നല്ല വിശപ്പുണ്ടു്. ഉടനെ വണ്ടി വിട്ടില്ലെങ്കിൽ നിന്റെ തലയ്ക്കു തരിപ്പു വാസ്തവമായി ഇപ്പോൾ ഉണ്ടാകുമെ. (കൎട്ടൻ) ¶

ശുഭം.

---

## ഭാരതത്തിലെ രാഷ്ട്രഭാഷ *

(മഹാത്മാഗാന്ധി)

ഭാരതത്തിൽ വിദ്യാഭ്യാസപ്രദാനത്തിന് ഒരു പൊതുഭാഷ ആവശ്യമാണെന്നും അതു് ഏതായിരുന്നാൽ കൊള്ളാമെന്നും നാമിപ്പോൾ ചിന്തിച്ചുകഴിഞ്ഞു. ഇനി ഭാരതത്തിലെ രാഷ്ട്രഭാഷയെപ്പററി ആലോചിക്കാം. ഇംഗ്ലീഷാണു രാഷ്ട്രഭാഷയാകുന്നതെങ്കിൽ, അതിനെ ഒരു നിർബ്ബന്ധിതവിഷ

¶ Scholar annual.

* ഒരു പ്രസംഗഭാഗം. പരിഭാഷകൻ:- വിദ്വാൻ എ. ഡി. ഹരിശൎമ്മാ

യമായി സവ്വത്ര സ്വീകരിക്കേണ്ടതായിവരും. ഇംഗ്ലീഷിനു രാഷ്ട്രഭാഷയാകുവാനുള്ള അഹ്ഹതയുണ്ടോ? വിദ്വാന്മാരായ ചില സ്വരാജ്യസ്നേഹികളുടെ അഭിപ്രായം, ഇങ്ങനെ ഒരു ചോദ്യം ചോദിക്കുന്നതുതന്നെ ഭോഷത്വമാണെന്നാകുന്നു. ഇംഗ്ലീഷുഭാഷക്കു രാഷ്ട്രഭാഷയുടെ സ്ഥാനം സുനിശ്ചിതമായി കിട്ടിക്കഴിഞ്ഞുവെന്നാണ് അവർ അഭിപ്രായപ്പെടുന്നത്. ബ്രിട്ടീഷുരാജാവിന്റെ പ്രതിപുരുഷനായ ബഹുമാനപ്പെട്ട വൈസ്രോയി ഏതാനും ദിവസങ്ങൾക്കുമുമ്പു ചെയ്ത ഒരു പ്രസ്താവനയിൽ ഇംഗ്ലീഷു രാഷ്ട്രഭാഷയുടെ സ്ഥാനം അചിരേണ കൈക്കലാക്കുമെന്നു താൻ ആശിക്കുന്നു എന്ന് പറയുകയുണ്ടായി. ഇതൊരു ആശാകിരണം മാത്രമാണു. ദേശഭക്തന്മാരായ പണ്ഡിതന്മാരുടെ അഭിപ്രായമോ ഖണ്ഡിതം! നോക്കുക, എത്രമാത്രം വ്യത്യാസം അവരുടെ അഭിപ്രായത്തിൽ അന്തഃർഭവിച്ചുകിടപ്പുണ്ടെന്ന്. നാൾക്കുനാളിൽ വളന്നുവന്ന ക്രമത്തിൽ ഓരോ കുഡുംബത്തിലേയും സംസാരഭാഷയായി പരിണമിച്ച് ഒടുവിൽ ഇംഗ്ലീഷു രാഷ്ട്രഭാഷയായി ഉയന്നു ശോഭിക്കുമെന്നത്രേ വൈസ്രോയിയുടെ വിശ്വാസം. ബാഹ്യമായി പരിഗണിക്കുന്നതായാൽ ഇതെത്രയോ വാസ്തവമാണെന്ന് ഒരാൾക്കു തോന്നാം. ഇക്കാലത്തെ ഇംഗ്ലീഷു പഠിച്ചവരുടെ സംഖ്യയും അവരുടെ പ്രവത്തനത്തിൽ ഇംഗ്ലീഷു വഹിക്കുന്ന ഭാഗവും ആലോചിച്ചാൽ, ഇംഗ്ലീഷിൻെറ അഭാവത്തിൽ വലിയ ഒരു ഇടിവു നമ്മുടെ പ്രവൃത്തിവ്യാപാരങ്ങൾക്ക് വന്നുചേരുമോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഗാഢമായി പര്യാലോചിക്കുന്നതായാൽ ഇംഗ്ലീഷിനു നമ്മുടെ രാഷ്ട്രഭാഷയാകുവാനുള്ള യോഗ്യതയില്ലെന്നു വെളിപ്പെടുന്നതാണ്. ഒരു രാഷ്ട്രഭാഷയുടെ തെളിവുകൾ എന്തെല്ലാമാണെന്നും അവ ഇംഗ്ലീഷുഭാഷയ്ക്കുണ്ടോ-എന്നും നമുക്കു ഒന്നു ചിന്തിക്കാം.

1. ആദ്യമായി ഉദ്യോഗസ്ഥവൃന്ദത്തിന് അതു പഠിക്കുവാൻ എളുപ്പമുള്ളതായിരിക്കുക.

2. മതപരമായും, വാണിജ്യപരമായും, രാഷ്ട്രപരമായുമുള്ള പ്രവത്തനങ്ങൾ എല്ലാം കഴിയുന്നതും ആ ഭാഷയിൽക്കൂടിയായിരിക്കുക.

3. ഭാരതനിവാസികളിൽ ഭൂരിപക്ഷത്തിൻെറയും ആശയവിനിമയഭാഷ അതായിരിക്കുക.

4. രാഷ്ട്രത്തിനാകമാനം അതു ലഘുഗ്രാഹ്യമായിരിക്കുക.

5. തല്ക്കാലികമോ, ക്ഷണഭംഗുരമോ, ആയ ഗുണത്തിനു പരിഗണന നല്കാതിരിക്കുക.

ഇപ്പറഞ്ഞവയിൽ ഒന്നുംതന്നെ ഇംഗ്ലീഷിനില്ല. ആദ്യത്തെ വ്യവസ്ഥയ്ക്ക് ഒടുവിലാണ് സ്ഥാനം നൽകേണ്ടതെങ്കിലും ഞാനതിനു കരുതിക്കൂട്ടി പ്രഥമസ്ഥാനംതന്നെ നൽകിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ

ഇംഗ്ലീഷുഭാഷയ്ക്ക് ആ ഒരു കാഴ്ചമാത്രമേ ഉള്ളു. സൂക്ഷ്മചിന്തയ്ക്കുശേഷം നമുക്കു മനസ്സിലാകുന്ന ഒരു വസ്തുത ആ ഭാഷ ഇന്ന് ഉദ്യോഗസ്ഥവൃന്ദത്തിനു പഠിക്കുവാൻ അത്ര എളുപ്പമല്ലാ എന്നാകുന്നു. ഭരണവിഷയകമായി നാം തയാറാക്കിയ ആസൂത്രണത്തിൽ (Scheme) പറഞ്ഞിട്ടുള്ളതു് ഇംഗ്ലീഷു അറിയാവുന്ന ഉദ്യോഗസ്ഥന്മാരുടെ സംഖ്യ കാലക്രമത്തിൽ കുറഞ്ഞുകുറഞ്ഞുവരുമെന്നും, ഒടുവിൽ വൈസ്രോയിയും, മറ്റേതാനും ചില ഉദ്യോഗസ്ഥന്മാരും മാത്രമായി പരിണമിക്കുമെന്നും ആണല്ലോ. ഇന്നു ഭൂരിപക്ഷം ആളുകൾ ഭാരതരാഷ്ട്രീയാദർശത്തോടു് ആനുകൂല്യമുള്ളവരാകുന്നു. അവരുടെ സംഖ്യ ദൈനംദിനം അഭിവൃദ്ധിയെ പ്രാപിക്കുകതന്നെ ചെയ്യും.

അക്കാരണത്താൽ ഇംഗ്ലീഷുഭാഷാഭ്യസനം വളരെ പ്രയാസമായിരിക്കുമെന്ന് ആരും എളുപ്പത്തിൽ സമ്മതിക്കുന്നതാണ്. ഭാരതത്തിലെ മറ്റേതു ഭാഷ പഠിക്കുന്നതിനും ഇത്ര ബുദ്ധിമുട്ടു കാണുകയില്ല. ഇനി രണ്ടാമത്തെ സംഗതി എടുത്തുനോക്കിയാലും, ഭാരതീയർക്കൊട്ടാകെ ഇംഗ്ലീഷു സംസാരിക്കുവാൻ അറിയാമെങ്കിൽ മാത്രമേ, മതപ്രവർത്തനം ആ ഭാഷയിൽക്കൂടി സുസാധ്യമാകുകയുള്ളൂ. അത്രമാത്രം പൊതുജനങ്ങളുടെയിടയിൽ ഇംഗ്ലീഷിന് വ്യാപ്തി വരുത്താമെന്നു വിചാരിക്കുന്നതു പരമമൂഢതയാണ്.

ഭാരതീയരിൽ ഒരു വലിയഭാഗം ആളുകളാൽ ഇംഗ്ലീഷു സംസാരിക്കപ്പെടുന്നില്ല എന്നുള്ള കാരണത്താൽ മൂന്നാമത്തെ വ്യവസ്ഥയും ഭാരതീയർക്കൊക്കെ പഠിക്കുന്നതിനു തക്ക സുകരമായ ഭാഷയല്ല അതു് എന്നുള്ള കാരണത്താൽ നാലാമത്തെ വ്യവസ്ഥയും ലംഘിക്കപ്പെടുന്നു.

ഇനി അവസാനത്തെ സൂചന എടുത്തുനോക്കുക. ക്ഷണികമായ ഒരു സ്ഥാനമാണ് ഇന്ന് ഇംഗ്ലീഷിനുള്ളതു്. രാഷ്ട്രീയകാര്യങ്ങളിൽ ഇംഗ്ലീഷിൻെറ ആവശ്യകത മേലിൽ വളരെക്കുറച്ചേ—നാമമാത്രമായിട്ടേ—വേണ്ടിവരികയുള്ളൂ. അതും കണ്ണടച്ചുതുറക്കുന്നതിനുമുൻപിൽ ഇല്ലാതായിത്തീരുകയും ചെയ്യും. എന്നാൽ രാജകാര്യങ്ങൾക്കുവേണ്ടി അതു ജീവിക്കും. രാജഭാഷയുടെ പ്രശ്നം നാമിപ്പോൾ ആലോചിക്കുന്നില്ല. അതൊന്നു വേറെതന്നെയാണ്. അക്കാര്യത്തിന് ഇംഗ്ലീഷുഭാഷാപരിജ്ഞാനം ആവശ്യവുമത്രെ. ഇംഗ്ലീഷുഭാഷയുടെ ഭാഗധേയത്തെപ്പറ്റി നമുക്കു അസൂയയില്ല. നമ്മുടെ വാദമുഖം ഇത്രമാത്രമേയുള്ളൂ. ഇംഗ്ലീഷിന് ഒരു സഞ്ചാരപരിധിയുണ്ട്. അതിനെ കവച്ചുവെക്കുവാൻ നമുക്കു സമ്മതം കൊടുത്തുകൂടാ. രാജഭാഷയുടെ നിലയിൽ അതിനെ അധ്യയനം ചെയ്യുവാൻ നമുക്കു നമ്മുടെ മാളവ്യജിമാരേയും, ശാസ്ത്രിമാരേയും, ബാനർജിമാരേയും നിർബന്ധിക്കാം. അവർ ലോകത്തിൻെറ ഇതരഭാഗങ്ങളിൽ ഭാരതത്തിൻെറ മഹിമയെ പര

സ്യപ്പെട്ടത്തട്ടെ. അതു നമ്മുടെ ഗുണത്തിനായിട്ടേ വരൂ. എന്നാൽ ഇംഗ്ലീഷു ഭാരതത്തിലെ രാഷ്ട്രഭാഷയാക്കുക എന്നുള്ളതു് അസഹനീയമാണു്. നാമ ങ്ങനെ ചെയ്യുന്നതായാൽ അതു നമ്മുടെ അന്ധതയെത്തന്നെ സൂചിപ്പിക്കും.

ഇംഗ്ലീഷിന്നു രാഷ്ട്രഭാഷാസ്ഥാനത്തിന്നു യോഗ്യതയില്ലെങ്കിൽ മററേ തു ഭാഷക്കാണു് ആ യോഗ്യതയുള്ളതു്? ഇങ്ങനെ ഒരു ചോദ്യം എന്നോടു ആരെങ്കിലും ചോദിക്കുന്നതായാൽ ഞാൻ അതിന്നുടനെ ഉത്തരം പറയും, ഹിന്ദിഭാഷയ്ക്കാണു്" എന്നു്. ഹിന്ദിഭാഷയെന്നു ഞാൻ വ്യവഹരിക്കുന്നതു ഭാരതത്തിൻെറ ഉത്തരദേശങ്ങളിൽ ഹിന്ദുക്കളും മുഹമ്മദീയരും ദേവനാഗ രിയിലോ, ഉർദുലിപിയിലൊ എഴുതുകയും വായിക്കുകയും ചെയ്യുന്ന ഭാഷയേ യാണു്. ഈ വിവരണത്തിന്നു സ്വല്പം വ്യത്യസ്തം കല്പിക്കേണ്ടിവന്നേക്കാം, ഹിന്ദിയും ഉർദുവും രണ്ടു വ്യത്യസ്തഭാഷകളാണെന്നാണു പലരുടേയും ധാര ണ. അതു ശരിയല്ല; ഇൻഡ്യയുടെ ഉത്തരപ്രാന്തങ്ങളിൽ ഹിന്ദുക്കളും മു സൽമാന്മാരും ഒരേഭാഷയാണു സംസാരിക്കുന്നതു്. അഭിജ്ഞന്മാർ ഒരു പരിഷ്കാരസീമ നിർമ്മിച്ചിരിക്കുന്നു എന്നുമാത്രം. പണ്ഡിതന്മാരായ ഹിന്ദു ക്കൾ ഹിന്ദിയെ സംസ്കൃതീകരിച്ചുപയോഗിക്കുന്നു. അതുകൊണ്ടു മുസൽമാ ന്മാൎക്കു് ആ ഭാഷ അജ്ഞേയമായിത്തീൎന്നിരിക്കുന്നു. ലക്നോവിൽ താമസി ന്ന മുസ്ലീമിങ്ങൾ ഹിന്ദിയെ പേർഷ്യൻഭാഷയുമായി ഇടകലൎത്തിയിരിക്കുന്നു. അക്കാരണത്താൽ അതു് ഹിന്ദുക്കൾക്കു ദുർഗ്രാഹ്യമായിത്തീൎന്നു. ഒരേ ഭാ ഷയുടെ രണ്ടു വ്യത്യസ്തരൂപങ്ങളേയാണു് ഇവ കാണിക്കുന്നതു്. ജനങ്ങളുടെ സംസാരത്തിൽ സാധാരണ സ്ഥാനമല്ല അവ കൈക്കലാക്കിയിരിക്കുന്നതു്. എൻെറ ഉത്തരപ്രാന്തവാസത്തിനിടയിൽ ഹിന്ദുക്കളും മുസൽമാന്മാരുമായി ഞാൻ സ്വതന്ത്രമായി പരിചയപ്പെടുകയുണ്ടായി. ഹിന്ദിയെപ്പററി വള രെ ലഘുവായ ഒരു പരിജ്ഞാനം മാത്രമേ എനിക്കുണ്ടായിരുന്നുള്ളൂ എങ്കിലും, അവരുമായി സംഭാഷണം നടത്തുന്നതിന് എനിക്കു് ഒരു വിഷമവും തോ ന്നിയില്ല. ഉത്തരപ്രാന്തങ്ങളിലെ സംസാരഭാഷയെ ഹിന്ദിയെന്നോ ഉർദു വെന്നോ നിങ്ങൾ അഭിസംബോധനചെയ്യുക. എന്നാൽ കാൎയ്യമെല്ലാം ഒ ന്നുതന്നെയാണു്. ഏകരൂപമാണു് ആ ഭാഷകൾക്കുള്ളതു്. അതു് ഉർദുലി പിയിൽ എഴുതപ്പെടുമ്പോൾ ഉർദുഭാഷയായും, ദേവനാഗരി ലിപിയിൽ എഴുതപ്പെടുമ്പോൾ ഹിന്ദിയായും സാമാന്യജനതയ്ക്കു തോന്നുന്നുവെന്നേ യുള്ളൂ.

ശരി. എഴുത്തുഭാഷയെസംബന്ധിച്ചു് അല്പമൊരു പ്രയാസം അല്പ കാലത്തേക്കു് നേരിട്ടേക്കാം. കുറെക്കാലത്തേക്കു് മുഹമ്മദീയബാലന്മാർ ഉ ർദുലിപിയിലും ഹിന്ദുബാലന്മാർ ദേവനാഗരിയിലും അതിനെ എഴുതുമായി രിക്കും. എന്നാൽ ആ വ്യത്യാസം അധികം കാലതാമസം കൂടാതെ അ

പ്രത്യക്ഷമാകുമെന്നുതന്നെ ഞാൻ വിചാരിക്കുന്നു. ഇപ്പോഠംതന്നെ ഹിന്ദുക്ക ളിൽ ഒരു വലിയ ഭാഗം ആളുകഠം ദേവനാഗരി അറിയാത്തവരായും ഉർദ്ദുവിൽ എഴുത്തുകുത്തുകഠം നടത്തുന്നവരായും ഉള്ളതായി എനിക്കറിയാം. ഹിന്ദുക്കളും മുസൽമാന്മാരും സംശയഭാവമെന്യേ പരസ്പരം വീക്ഷിക്കുന്ന ഒരു കാലം സമാഗതമാകുമ്പോഠം-അവരെ ദൂരെ അകററിനിർത്തുന്ന നിരോധശക്തികളുടെ ഒളിവ്യാപാരത്തിനു മൂച്ച് കുറഞ്ഞു അതു് തീരെ ക്ഷീണപ്രായമാകുമ്പോഠം-ആ മോഹനകാലം അത്ര വിദൂരമല്ല-അധികം ജീവച്ചൈതന്യം പ്രദശിക്കുന്ന ഭാഷ സവ്ത്ര ഉപയോഗിക്കപ്പെടുകയും, രാഷ്ട്രീയകാര്യങ്ങഠംക്കു അതുതന്നെ മതിയെന്നാവുകയും ചെയ്യുന്നതാണ്.

മേൽപറഞ്ഞ അഞ്ചു വ്യവസ്ഥകളേയും അനുസരിക്കുന്നതായി ഹിന്ദി കൂടാതെ മറെറാരു ഭാഷയില്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഹിന്ദി കഴിഞ്ഞാൽ കുറച്ചെങ്കിലും പ്രാധാന്യമുള്ള ഒരു ഭാഷ ബങ്കാളിയാണ്. എന്നാൽ ബങ്കാളികഠംതന്നെ ഹിന്ദിയാണ് അധികം ഉപയോഗിക്കുന്നതു്. ബങ്കാളത്തിൻെറ പരിധി വിട്ടാൽ ഹിന്ദിക്കാണു കൂടുതൽ വ്യാപ്തി. ബങ്കാളത്തിൻെറ ചുരുങ്ങിയ വിസ്തൃതിക്കുള്ളിൽ മാത്രമേ ബങ്കാളിഭാഷയ്ക്കു വ്യാപ്തിയുള്ളു. ഹിന്ദി സംസാരിക്കാൻ വശമുള്ള ഒരുവൻ താൻ പോകുന്നിടത്തെല്ലാം ആ ഭാഷതന്നെ കൊണ്ടുപോകുന്നു. ഹിന്ദുമതപ്രാസംഗികന്മാരും മുഹമ്മദീയമൗലവിമാരും അവരുടെ മതപ്രഭാഷണങ്ങഠം ഹിന്ദിയിലും ഉർദുവിലും ആണ് നടത്തുന്നതു്. പൊതുജനങ്ങഠംക്ക് അതു് ദുർഗ്രാഹ്യമായിത്തീരുന്നില്ല. അക്ഷരാഭ്യാസം സിദ്ധിക്കാത്ത ഒരു ഗുജറാത്തിക്കാരൻ ഉത്തരദിക്കുകളിലേക്കു പോകുകയാണെങ്കിൽ കുറച്ചു ഹിന്ദിവാക്കുകളെങ്കിലും മനസ്സിലാക്കാതിരിക്കുകയില്ല. ഒരു ദ്വാരപാലകൻപോലും വടക്കേ പ്രദേശങ്ങളിൽ അയാളുടെ സ്വാമിയോട് ഹിന്ദിയിലാണ് സംസാരിക്കുക. സ്വാമി ചിലപ്പോഠം ഹിന്ദി വശമില്ലാത്ത ഒരാളായിരിക്കും. ആയാഠം ഹിന്ദി മനസ്സിലാക്കുവാൻ അപ്പോഠം പെട്ടന്നു പാട്ട് കാണുകതന്നെവേണം. ദ്രാവിഡദേശങ്ങളിൽപോലും ഹിന്ദി ധാരാളമായി സംസാരിക്കുവാൻ തുടങ്ങിയിരിക്കുന്നു എന്നു ഞാൻ കേട്ടിട്ടുണ്ട്. ഇംഗ്ലീഷിൻെറ പരിചയം ഒന്നുകൊണ്ടു മാത്രം മദ്രാസിൽ ഒരാഠംക്ക് സഞ്ചരിക്കാം എന്നു വിചാരിക്കുകയാണെങ്കിൽ അതിൽപരം അബദ്ധം മറെറാന്നില്ല. അവിടെ ഹിന്ദിയുടെ സഹായത്തോടുകൂടി മാത്രമെ ആശയവിനിമയം നടത്തുകയുള്ളു എന്നു സത്യപ്രതിജ്ഞചെയ്തിട്ടുള്ളവരുമുണ്ട്. ഒഴുക്കൻ ഹിന്ദി സംസാരിക്കുന്നവർ അവിടെ, എൻെറ അനുഭവത്തിൽ, പലരുമുണ്ട്. വണ്ടിയിൽ മദ്രാസ്‌യാത്രക്കാർ ഹിന്ദിയത്രേ സംസാരിച്ചിരുന്നതു്. ഭാരതത്തിൽ ഒരു വലിയ ജനവിഭാഗം ഓരോ സംസ്ഥാനത്തിലും ഉർദ്ദു ഉപയോഗിക്കുന്നതായി

കാണുന്നതു ആശ്വാസപ്രദംതന്നെ. ഹിന്ദിയും ഉർദുവും ഒരമ്മയുടെ മക്ക ളാണെന്നു ഞാൻ പറഞ്ഞുകഴിഞ്ഞു. ഹിന്ദിക്കു ചൈതന്യവും, പ്രൗഢി യും കുറച്ചു കൂടുമെങ്കിലും ഉർദുവിന് അതു് ഒട്ടുമില്ലെന്നു പറഞ്ഞുകൂടാ. ഹി ന്ദിതന്നെയാണു രാഷ്ട്രീയകാര്യങ്ങൾക്കു പററിയ ഭാഷ. മറേറതു ഭാഷയെ ക്കാളും ഉർദുവിനു കൈവന്നിരിക്കുന്ന അഭിവൃദ്ധി അതിനെയത്രേ ലക്ഷീക രിക്കുന്നതു്. മുഹമ്മദീയ രാജാക്കന്മാർ എന്തുകൊണ്ടാണു പേർഷ്യൻഭാഷ യേയൊ, അറബിഭാഷയേയൊ രാഷ്ട്രഭാഷയായി സ്വീകരിക്കാതിരുന്നതു്. അവർ അതിനു അശക്തന്മാരായിരുന്നു. ഹിന്ദിവ്യാകരണനിയമം, ഉർദു ലിപിസമ്പ്രദായം, പേർഷ്യൻവാക്കുകൾ ഇവ അവർ ധാരാളമായി ഉപ യോഗിച്ചു. ആശയവിനിമയത്തിന് ഒരു വിദേശഭാഷ ഉപയോഗിക്കുക ദുഷ്കരമെന്നു് അവർ കണ്ടു. എന്തുകൊണ്ടെന്നാൽ പൊതുജനങ്ങൾക്കു് അത്തരത്തിൽ ഒരു ഭാഷ പുത്തരിയായതുകൊണ്ടുതന്നെ. ഇതെല്ലാം ഇം ഗ്ലീഷുകാർക്കു അറിയായ്കയില്ല. ശിപായികളെക്കുറിച്ചു എന്തെങ്കിലും അറി യാവുന്നവർക്ക്, അവരുടെ ആവശ്യത്തിനുവേണ്ടി യുദ്ധസംബന്ധമായ ആ ദേശനിർദ്ദേശപദാവലി മുഴുവൻ ഹിന്ദിയിലോ, ഉർദുവിലോ ഭാഷാന്തരംചെ യ്തുകൊടുക്കേണ്ടിവന്നിരുന്നുവെന്നു മനസ്സിലാക്കിയിരിക്കേണ്ടതാണ്.

ഇങ്ങനെ എല്ലാംകൊണ്ടും ഹിന്ദി മാത്രമാണു രാഷ്ട്രഭാഷാസ്ഥാന ത്തെ അർഹിക്കുന്നതെന്നു നിഷ്പ്രയാസം കാണാം. എന്നാൽ മദ്രാസിലെ ചി ല അഭ്യസ്തവിദ്യരുടേയിടയിൽ ഹിന്ദിക്കു പ്രവേശനം നൽകുവാൻ കുറച്ചൊ രു ബുദ്ധിമുട്ടുണ്ടാവാം. ബങ്കാളം, സിന്ധു, ഗുജറാത്, ദക്ഷിണദേശങ്ങൾ (Deccan) എന്നിവടങ്ങളിലുള്ളവർക്കു ഹിന്ദിപഠനം ലഘുസാദ്ധ്യമാണ്. കു റച്ചുമാസത്തെ പരിശീലനംകൊണ്ടു ഭാരതമൊട്ടുക്കുള്ള രാഷ്ട്രീയകാര്യങ്ങളെ ക്കുറിച്ചു് സംസാരിക്കുവാൻതക്ക വശത സമ്പാദിക്കുവാൻ അവർക്കു കഴിയും. തമിഴർക്ക് അതു് അത്ര സുകരമല്ല. ദ്രാവിഡഭാഷകൾ അവയുടെ ആകൃതി യും പ്രകൃതിയുംകൊണ്ടു്, സംസ്കൃതസാഹോദര്യത്തിൽനിന്നു് സുതരാം ഭിന്ന ങ്ങളായി പരിശോഭിക്കുന്നു. രണ്ടിനുംതമ്മിൽ എന്തെങ്കിലും സാധർമ്മ്യഭാവം ഉണ്ടെന്നു പറയാമെങ്കിൽ, അതു അവയിലുള്ള ചില സംസ്കൃതപദങ്ങളുടെ പ്രചുരത മാത്രമാണ്. അറിവുള്ളവരുടെയിടയിലാണു പ്രായേണ കൂടുതൽ പ്രയാസം കാണുന്നതു്. അവരുടെ സ്വരാജ്യസ്നേഹത്തെ തട്ടിയുണർത്തി അ വരിൽ ഹിന്ദിപഠനകൗതുകം ജനിപ്പിക്കയത്രേ നമുക്കു് ഇവിടെ ചെയ്യാവു ന്ന ഉത്തമമായ കൃത്യം. അടുത്തഭാവിയിൽ ഹിന്ദിയ്ക്കു രാഷ്ട്രസമ്മതി ലഭി ക്കുമ്പോൾ മദ്രാസ്സിലും മററു സംസ്ഥാനങ്ങളിലും അതു് ഒരു നിർബന്ധപാ ഠ്യവിഷയമായി സ്വീകരിക്കപ്പെടുന്നതും, അന്നു് അതിന്റെ പ്രാധാന്യം കൂ ടുതലായി വെളിപ്പെടുന്നതുമാകുന്നു. ദ്രാവിഡജനങ്ങളുടെയിടയിൽ ഇംഗ്ലീ

ഷുഭാഷ നാം വിചാരിക്കുന്നിടത്തോളം ശക്തിയായി സ്ഥല പിടിച്ചിട്ടില്ല. ഹിന്ദി നമുക്ക് വേഗത്തിൽ പരത്താം. തെലങ്കുകാരുടെ പരിശ്രമത്തെ നമുക്ക് പിന്തുടരുക. ഹിന്ദിഭാഷ അതിന്റെ ഉദ്ദിഷ്ടസ്ഥാനത്തെത്തുന്നവിഷയത്തിൽ നമുക്ക് എല്ലാവക്കും ഒത്തൊരുമിച്ച് പ്രയത്നിക്കാം. വന്ദേമാതരം.



# തിരുവിതാംകൂറിലെ പാഠപുസ്തകങ്ങൾ.

(പി. ആർ. നീലകണ്ഠൻനായർ)

ഇംഗ്ലീഷുപാഠശാലയിൽ ഇക്കൊല്ലത്തേക്കു നിശ്ചയിച്ചിരിക്കുന്ന പുസ്തകങ്ങളുടെ ഏതാണ്ടൊരു സ്വരൂപവും അവയ്ക്കുണ്ടായ സ്ഥാനലബ്ധിയുടെ കുത്സിതചരിത്രവും 'രവിവർമ്മ ഡ്രായിംഗ്'പുസ്തകങ്ങളേയും 'മനോരമ' എന്നവ്യാകരണഗ്രന്ഥാവലിയേയുംപററി കുറഞ്ഞൊന്നുകൂടി പറഞ്ഞാൽ ഒരുവിധം അവസാനിക്കും. അതേസമയത്തുതന്നെ 108 മേടം 6-ാംതിയ്യതിയിലെ ഗസററും ഒരു ഖഗവീക്ഷണം ചെയ്യേണ്ടതായിട്ടുണ്ട്.

ക്ലാസ് അല്ലെങ്കിൽ ഫാറം, വിഷയം, ഗ്രന്ഥത്തിന്റെ പേർ, ഗ്രന്ഥകർത്താവ് അല്ലെങ്കിൽ പ്രസാധകൻ, പ്രകാശകൻ, വില എന്നിങ്ങനെ ആറു തലക്കെട്ടു കൊടുത്താണു പാഠാവലി പ്രസിദ്ധംചെയ്തിരിക്കുന്നത്. ഈ ലിസ്റ്റ്, അധികൃതന്മാർ പുസ്തകനിർണ്ണയത്തിൽ ആചരിച്ച നിന്ദ്യമായ നയത്തെ അല്പമൊന്ന് ആവരണം ചെയ്യുന്നുണ്ട്. ആരെങ്കിലും ഒരു പുസ്തകമോ പല പുസ്തകങ്ങളോ പാഠപുസ്തകക്കമ്മെററിക്കു സമർപ്പിക്കുമ്പോൾ പുസ്തകങ്ങളുടെ പേരും ഒരു അപേക്ഷയും എഴുതി അയയ്ക്കാറുണ്ടെന്നാണ് അനുഭവം എന്നെ പഠിപ്പിച്ചിരിക്കുന്നത്. ഈ സമ്പ്രദായം ഏതാനുംചിലക്കുമാത്രമെ ബാധകമായിട്ടുള്ളു എന്നുവന്നിട്ടുണ്ടോ? ഏതായാലും പുസ്തകം സമർപ്പിച്ചവരുടെ പേരുകൂടി ഗസററിൽ പ്രസിദ്ധം ചെയ്യേണ്ടതായിരുന്നു. അങ്ങിനെ ചെയ്തിരുന്നു എങ്കിൽ 'രാമകൃഷ്ണാസഹോദരന്മാർ' 'ശ്രീരാമവിലാസം.' 'തോമസ് പാൾ' എന്നീപ്പേരുകൾകൊണ്ടു മുക്കാൽഭാഗം പാഠപുസ്തകങ്ങളും അവസാനിക്കുമായിരുന്നു. ശേഷിച്ച ഭാഗത്തിന്റെ മുക്കാലംശവും 'ആർ. ടി. പിള്ള'യെന്നും 'എസ്. ആർ. ബുക്ക്ഡിപ്പോ' എന്നും എഴുതിയാൽ ശേഷിച്ച മഹാണിയാണു സർവ്വാണിക്കു നീക്കിവച്ചിരിക്കുന്നത് എന്നു കാണാം.

മദ്രാസിലുള്ള കമ്പനിക്കാരെ സ്വാധീനമാക്കിക്കൊണ്ട് ഏതാനും പുസ്തകങ്ങൾ ടെക്സ്റ്റാക്കി അവയിൽ പലതും മദ്രാസ് കമ്പനിക്കാരോട് മററു കച്ചവടക്കാർ വാങ്ങി. കുറച്ചുകാലം കഴിഞ്ഞപ്പോൾ ചില പുസ്തകങ്ങൾ രാമകൃഷ്ണാസഹോദരന്മാരോടാവശ്യപ്പെടണമെന്നു കമ്പനിക്കാർ കച്ചവടക്കാൎക്ക് എഴുതിഅയച്ചുതുടങ്ങി. ഇതു് എന്തുമറിമായം. ശ്രീനിവാസഗോപാലൻ ഇൻസ്പെക്ടരുടെ പെഴ്സനൽ അസിസ്റ്റൻറാണ്. അദ്ദേഹം എബ്രിഡ്ജുചെയ്തു 'Fairy Tales For The Young' എന്ന ഒരു പുസ്തകം എ. ആർ. വി. പ്രസ്സിൽ മുദ്രണംചെയ്തു 'രാമകൃഷ്ണാസഹോദരന്മാരും' വി. വി. പ്രസ്സിൽ മുദ്രണം ചെയ്തു 'ശ്രീവാണീവിലാസം പബ്ളിഷിങ് ഹൗസും' ഉടമസ്ഥാവകാശം നടിക്കുന്നുണ്ട്. * ഗ്രന്ഥകൎത്താവായ പെഴ്സനൽ അസിസ്റ്റൻറിനെ തൽസ്ഥാനത്തുനിന്നു ഭ്രഷ്ടനാക്കിയതുംമററും ആലോചിക്കുമ്പോൾ ഗസററിൽ ഇങ്ങിനെ വന്നതു് ഇൻസ്പെക്ടരുടെ മായമെന്നു തോന്നുന്നു. എൻ. കെ. വെങ്കിടേശ്വരൻ ബി. എ. എൽ. ടി.യുടെ പുസ്തകം ടെക്സ്റ്റായതു് ഇൻസ്പെക്ടരെ സഹായിച്ചതുകൊണ്ടും ആ പുസ്തകം രാമകൃഷ്ണാസഹോദരന്മാൎക്കു കൊടുക്കാമെന്ന വാഗ്ദത്തംകൊണ്ടും ആണ്. എന്നിട്ടും അതിനു രണ്ടു ഗ്രഹപ്പിഴപററി. ആധുനികസാഹിത്യത്തിൻെറ ചുവപോലും കുട്ടികളറിയേണ്ട, എന്നു നിശ്ചയിച്ചു തിരഞ്ഞെടുത്തതെല്ലാം പഴങ്കഥയായിരുന്നു. ആരോചിലർ ഒരു ലൈബററിയിൽനിന്നും ഈ പഴങ്കഥകൾ ചിലതു കീറിയെടുത്തു് ആ പേരിൽതന്നെ ഒരു പുസ്തകം പ്രസിദ്ധീകരിച്ചു എന്നൊ പ്രസിദ്ധീകരിക്കുമെന്നൊ കേട്ടു. ഈ വിവരം ഡയറക്ടർ സായിപ്പറിഞ്ഞു മി: വെങ്കിടേശ്വരനുവേണ്ട ഉപദേശംകൊടുത്തു സ്വകപോലകല്പിതമായ ഒരു ഉപന്യാസംകൂടി ചേൎക്കുവാൻ അനുവദിച്ചു. ഇതാണു ഡയറക്ടർ ഇംഗ്ലീഷുപുസ്തകങ്ങൾ പരിശോധിച്ചു എന്നു നിയമനിൎമ്മാണസഭയിൽ ഉത്തരം പറവാൻ ഇടയായ പരമാൎത്ഥം.

രാമകൃഷ്ണാസഹോദരന്മാർ മി: വെങ്കിടേശ്വരനു കൊടുക്കാമെന്നു പറഞ്ഞിരുന്ന തുക ശരിപ്പെടായ്കകൊണ്ടും അല്പം അസ്വരസമുണ്ടായി. ചില മദ്ധ്യസ്ഥതയിൽ തുകയും അങ്ങിനെയാക്കി ഒതുക്കി. സഹോദരന്മാർ അച്ചടിപ്പിക്കുകയുംചെയ്തു. പബ്ളിഷർകാളത്തിൽ, 'ആതർ' എന്നിട്ടിരിക്കുന്നതു് അനന്തകൃഷ്ണയ്യരെ ആച്ഛാദനം ചെയ്വാനുള്ള ഒരു തിരസ്കരിണിയല്ലെ? സി. എസ്സ്. ബാലകൃഷ്ണവാരിയർ ആതറോ, എഡിററൊ ആയും വിദ്യാവിലാസിനി ഡിപ്പൊ, പബ്ളിഷറായും പ്രസിദ്ധംചെയ്തു 'ബാലശിക്ഷണം' രാമകൃഷ്ണാസഹോദരന്മാരുടെ പുസ്തകമാണ്. രാമായണ എന്ന ഒരു ഗ്രന്ഥം കൎത്താവില്ലാതെ പ്രസിദ്ധം ചെയ്തിരിക്കുന്നു എങ്കിലും പ്രകാശനാവകാശം രാമകൃഷ്ണസഹോദരന്മാർ കൈയേൽക്കുന്നുണ്ട്.

ഇതുപോലെ പല സംശയങ്ങളും തോന്നത്തക്കവണ്ണം ഗ്രന്ഥക

* ഈ പുസ്തകത്തെ സംബന്ധിച്ച് ഒരു കേസുണ്ടായിരുന്നു. (ഗുരുനാഥൻ പ്രവൎത്തകന്മാർ)

ത്താക്കളില്ലാതിരുന്നിട്ടൊ അവരുടെ പേർ പ്രസിദ്ധം ചെയ്യുന്നതു കുറവാ യിട്ടൊ, അതോ മലീമസബുദ്ധിപ്രേരിതമായിട്ടൊ പല 'ഇല്ലാ'പ്പേരുകളും ഗസററിൽ കണ്മാനുണ്ട്. കഴിഞ്ഞകൊല്ലം നാലാംക്ലാസിൽ പഠിച്ചിരുന്ന കുട്ടികൾ പ്രിപ്പാരട്ടറിക്ലാസിൽ വന്നപ്പോൾ ഭൂമിശാസ്ത്രം വേറെ വാങ്ങേ ണ്ടിവന്നു പക്ഷെ അവരുടെ കൈയ്യിൽ ഇപ്പോഴുള്ള രണ്ടു ഭൂമിശാസ്ത്ര ത്തിൻേറയും ഉള്ളിനു ഒരു വ്യത്യാസവുമില്ല കഴിഞ്ഞകൊല്ലം കുളത്തുഅ യ്യൻ എന്നുകൂടി അച്ചടിച്ചിരുന്ന പുറംകടലാസിൽ ഇപ്പോൾ ആർ. ടി. പിള്ള എന്നുമാത്രമെ കാണ്മാനുള്ളു എന്നൊരു വ്യത്യാസമുണ്ട്. ആറുപ ക്രംകൊടുത്തു വാങ്ങുന്ന പുതിയ പുസ്തകങ്ങൾ മടക്കുന്നവരായിട്ടും അതുക ണ്ടു ചീത്തപറയുന്നവരായിട്ടും ഒട്ടനവധി ആളുകളെ കച്ചവടക്കാൾ കിട്ടി വരുന്നുണ്ട്.

ഗ്രന്ഥകത്താവിനെയൊ പ്രസിദ്ധകനേയൊ അറിയേണ്ട ആ വശ്യം വിദ്യാൎത്ഥികൾക്കില്ല. പ്രതിപാദ്യവിഷയത്തിൻേറ ഗുണമാണല്ലൊ അവൎക്കാവശ്യം. ഇതു് ഒരു സമാധാനമാണ്. ഈ ഗുണമറിവാനുള്ള ശേഷി പുസ്തകം തിരഞ്ഞെടുക്കുന്നവൎക്കില്ലായിരിക്കുമോ? അതോപുറം നോക്കി മാത്രമാണൊ അവർ വിധികല്പിക്കുന്നതു്? അകംനോക്കി നിൎണ്ണയി ക്കുന്നവർ പുറത്തുകാണുന്നപേർ കണ്ടുപേടിക്കാറുണ്ടൊ? ഇവയ്ക്കെല്ലാം സ മാധാനം പറവാനാണു വിഷമം.

പ്രത്യേകം ചിലരോടുള്ള കടപ്പാട്ട് ഒഴിക്കുവാൻ അവർ ഏതു പേ രുവച്ചും സമൎപ്പിക്കുന്ന പുസ്തകങ്ങളെ ടെക്സ്റ്റാക്കികൊടുക്കുകയും ആപേരു കാൎക്ക് ഒട്ടനവധി പുസ്തകം കിട്ടിയ വിവരം മററുള്ളവർ അറിയാതിരിക്ക യും ചെയ്യുന്നതു് ആശ്വാസപ്രദംതന്നെ.

ഇംഗ്ലീഷുപള്ളിക്കൂടങ്ങളിൽ ആറു്, അഞ്ചു്, നാലു് എന്നീ ഫാറങ്ങ ളിലേക്കു മധ്യമവ്യാകരണവും അടുത്ത നാലു ക്ലാസുകളിലേക്കു മനോരമയും വ്യാകരണ ഗ്രന്ഥങ്ങളാണ്. ആറാംഫാറത്തിൽ സാഹിത്യസാഹ്യം 'കാ മ്പോസിഷൻ' എന്ന പേരിൽ കാണുന്നു. മൂന്നാംഫാറത്തിൽ രചനാര ഞ്ജിനി നാലാംഭാഗം എന്തിനെന്നു നിൎദ്ദേശിക്കാതേയും ചേൎത്തിരിക്കുന്നു. പ ക്ഷെ രചന എന്ന ശബ്ദം 'ഉദ്ദേശപ്രസ്താവം' ചെയ്യുന്നുണ്ട്. 'സാഹിത്യകു സുമം' ഈ വഴിച്ചാലിൽകൂടിപ്പോകുന്ന ഒരുഗ്രന്ഥമല്ല. ഇയ്യിടെ 'കുട്ടികര യുന്നതിലും' 'പട്ടിമോങ്ങുന്നതിലും' കവിതയുണ്ടെന്നു പറയുന്ന സ്ഥിതിക്കു കുസുമം കവിതയല്ലാതേവരുമോ?

കൈരളിയുടെ ദുഗഞ്ചലം മാടിവിളിച്ച ഗൈവാണിപ്രണയികൾ സ്വപാരമ്പര്യ മൎയ്യാദവിടാതെ അവളേക്കൂടി സപത്നീ വൈരം കൂടാതേ

പരിഗ്രഹിച്ചു പോന്നു എങ്കിലും കൈരളിയുടെ മൂലസമ്പത്തുക്കളിന്മേൽ ഒരു പൊളിച്ചെഴുത്തു നടത്തി ഗീർവാണപ്പേരും പിടിച്ചപ്പോൾ വ്യാകരണഗ്രന്ഥത്തിനു പാണിനീയമെന്നു പേരിട്ടു. എങ്കിലും കേരളശബ്ദം കൊണ്ടു ണിയിച്ചപ്പോൾ പ്രണയകോപത്തിനവകാശമില്ലല്ലൊ. അമ്പ! പ്രണയചാപലം അത്ഭുതാവഹംതന്നെ.

ആധുനികമെന്നൊ പാശ്ചാത്യമെന്നൊ പറയുന്ന പരിഷ്കാരം അനുസരിച്ച് മിസ് കൈരളീശർമ്മാത്മം മി: എച്ചിനെ വരിച്ചു എന്നിരിക്കട്ടെ. അന്നുമുതൽ കൈരളി സ്വനാമം ഉപേക്ഷിച്ച് മിസിസ് എച്ച് ആകുന്നതാണല്ലോ.

'കൌമുദീ' പരിശീലനം ചെയ്യുന്ന ഒരുവൻ 'താപാത്തനായപ്പോൾ സൂത്രപത്രപത്താൽ' ഉപലാളിനീയയായ മനോരമയെ അഭയം പ്രാപിക്കേണ്ടി വന്നു എന്നു കേട്ടിട്ടുണ്ട്. വ്യാകരണഗ്രന്ഥങ്ങളിൽ 'മനോരമ' യ്ക്കു് ഒരു ഉപരിസ്ഥാനമുണ്ടെന്നു ചുരുക്കിപ്പറയാം. എന്നാൽ മനോരമ മലയാള വ്യാകരണമായപ്പോൾ പ്രഥമ ശിക്ഷണത്തിനു (പററിയതൊ എന്തൊ) നിശ്ചയിച്ചിരിക്കുന്നു.

കൈരളിക്കു പാണിനീയം രചിച്ച രാജരാജൻപോലും സൂത്രം കൊണ്ടു സുഖഗ്രഹണം മതിയാകുന്നതല്ലെന്നു കണ്ടിട്ടു ശബ്ദശോധിനി, മധ്യമവ്യാകരണം, പ്രഥമവ്യാകരണം എന്നീ പരമ്പരകൾ കൂടി അനന്തരസന്തതികളായി അവതരിപ്പിച്ചു. ദ്രാവിഡവർഗങ്ങളിലുള്ള എല്ലാ ഭാഷകൾക്കും പുറമെ സംസ്കൃതം ഇംഗ്ലീഷ് ഇവയിലും അപാരപാണ്ഡിത്യം സിദ്ധിച്ചിട്ടുള്ള ആ പുണ്യാത്മാവിനുപോലും അതു് അല്പവും മാറേണ്ടതല്ലെന്നു തോന്നിയിരുന്നില്ല. കേരളപാണിനീയം മൂന്നാമതൊരു പതിപ്പിനു സംഗതി വരാതിരുന്നതു് അതിൻേറ പരിപൂർണ്ണതകൊണ്ടല്ല, പിന്നയൊ കേരളീയരുടെ ഭാഗധേയവിലോപം കൊണ്ടെന്നെ പറവാനുള്ളൂ. കേരളപാണിനീയത്തെ നിർമ്മത്സരബുദ്ധ്യാ നിർണ്ണയം നിരൂപണം ചെയ്ത ശേഷഗിരിപ്രഭുപോലും വ്യാകരണാദർശംകൊണ്ടു പാണിനീയമതത്തിനു കീഴടങ്ങി തിറനംകിയതെ ഉള്ളൂ.

ജീവൽഭാഷകളെ വ്യാകരണസൂത്രംകൊണ്ടു നിബന്ധിക്കുന്നതു്, വാസനാവൈവിധ്യംകൊണ്ടു ഭിന്ന പഥഗതികളായ ശിശുക്കളെ പലതലമുറകൾക്കു മുമ്പു നിർമ്മിച്ചിട്ടുള്ള ആസൂത്രണം (പഞ്ജരത്തിൽ വളരുന്ന ശുകങ്ങൾ "തത്തമ്മെ പൂച്ച പൂച്ച" എന്നു പറയുന്നപോലെ,) അനുസരിച്ച് വളർത്തുന്നതിനോടു തുല്യമാണ്. നന്നൂലിൻേറ കർക്കശനിബന്ധനയ്ക്കു് അടിപ്പെട്ട തമിഴില്ല ഇന്നത്തെ തമിഴ സാഹിത്യമെന്നു സൂക്ഷിച്ചാൽ അറിയാം. അതിൻേറ ഇരുവശവും ഒരു പോലേ വികസിച്ചതുമാണ്. ശിശുപ്രായ

ത്തിൽമാത്രം നിലകൊള്ളുന്ന മലയാളത്തെ വ്യാകരണസംഘട്ടനംകൊണ്ടു ഹ്രസിഷ്ഠമാക്കരുതാത്തതാണ്. അതിനാൽ 'ഭാഷയെ തെററുകൂടാതെ എഴുതുവാനും വായിക്കുവാനും നിയമങ്ങൾ' പഠിപ്പിച്ച് എഴുതാനും വായിക്കാനും സജ്ജീകരിക്കുന്നതു വെള്ളത്തിൽ നീന്തുവാൻ പ്രമാണം പഠിപ്പിക്കുന്നതുപോലെയാണ്.

ഇക്കൊല്ലത്തെ പാഠപുസ്തകനിർണ്ണയത്തിൽ വ്യാകരണസംബന്ധമായ ഗ്രന്ഥങ്ങൾക്കു സ്ഥിരപ്രതിഷ്ഠ സിദ്ധിച്ചിട്ടുണ്ട്. മനോരമ എന്നപേരിൽ നാലു ക്ലാസിലേക്കു നാലു ഗ്രന്ഥവും മധ്യമവ്യാകരണം തന്നെ മൂന്നു ക്ലാസിലേക്കും നിശ്ചയിച്ചിട്ടുണ്ട്. സാഹിത്യസാഹ്യം, രചനരഞ്ജിനി എന്നു രണ്ടെണ്ണം കാമ്പോസിഷൻ ഇനത്തിലും ഇംഗ്ലീഷു പാഠശാലയിൽ കടിവച്ചിട്ടുണ്ട്. മധ്യമവ്യാകരണവും പ്രഥമവ്യാകാരണവും ആ ഇനത്തിലും, സാഹിത്യസാഹ്യം, ഭാഷാമഞ്ജരി ഒന്നും രണ്ടും ഭാഗങ്ങൾ ഇവ കാമ്പോസിഷൻ ഇനത്തിലും ചേന്നു സ്ഥാനം പിടിച്ചിട്ടുള്ളതു മലയാളപാഠശാലയിലാണ്.

ഇവയെക്കുറിച്ചു സ്വല്പം ആലോചിക്കതന്നെ. പ്രിപ്പാരട്ടറിമുതൽ മേല്പോട്ടു നാലു ക്ലാസുകളിലേയ്ക്കു 'മനോരമ'കൊണ്ടു സാധിക്കുന്ന വിശേഷം എന്താണ്? ആഖ്യ, ആഖ്യാതം, കത്താ, ക്രിയ, കമ്മം എന്നിങ്ങനെ ചില വ്യാകരണസംജ്ഞകളേ പഠിച്ചുവരുന്ന കുട്ടികളാണ് പ്രിപ്പാരട്ടറിയിലെ വിദ്യാത്ഥികൾ. അവക്കോ, അവരെ പഠിപ്പിക്കുന്നവരിൽ പലക്കുംതന്നെയോ ആഖ്യയുടെ വിവരണംകൊണ്ടു് അതു് എന്തെന്നും, ഏതെന്നും തിരിച്ചറിവാൻ തരംവരാറില്ല. "എന്തിനെപ്പററി പറയുന്നു അതു് ആഖ്യ" "ആ ആഖ്യയെപ്പററി എന്തുപറയുന്നു അതു് ആഖ്യാതം" 1. മരംവെട്ടി പുര പണിയുന്നു. 2. ഓലമെടഞ്ഞു പുര പണിയുന്നു. 3. രാമനു മനോരമ കിട്ടി. 4. എനിക്കു പുസ്തകമുണ്ട്. ഈ വാക്യങ്ങളിലെ ആഖ്യ, ആഖ്യാതം, കത്താ, കമ്മം, ക്രിയ ഇവ പറയുക എന്ന ചോദ്യം എല്ലാവിദ്യാത്ഥികളേയും പല അദ്ധ്യാപകന്മാരേയും കുഴക്കുന്നവയാണ്. മലയാളപാണിനീയം സശ്രദ്ധം ബുദ്ധിപൂവ്വം പഠിക്കുന്നവനു് ഇതിനു സമാധാനം പറവാൻ കഴിയുമെങ്കിലും മനോരമകൊണ്ടു് ഇതിനു പോംവഴി കാണുന്നില്ല. ഗ്രന്ഥകത്താവിൻെറ അശ്രദ്ധയോ, അനവധാനതയോ മറവുവല്ലതുമോ എന്നാക്കറിയാം.?

വ്യാകരണത്തിൻേറയും രചനയുടേയും കത്തവ്യനിവ്വഹണം ചെയ്യാൻ ഒരുങ്ങുന്ന മനോരമ 'അവിയിൽ' പാകമായിട്ടു കലാശിച്ചിട്ടുള്ളു. പഴഞ്ചൊല്ല്, എഴുത്തു് എന്നീ വിഭാഗം വ്യാകരണത്തോടു് എങ്ങിനെ ഘടിപ്പിക്കുന്നു എന്നറിയുന്നില്ല. ദ്യോതകശബ്ദം നിപാതാവ്യയങ്ങളായി തിരിച്ചു് അവയിൽ ഗതിഘടകവ്യാക്ഷേപകവൃത്തികൊണ്ടു് അവയുടെ ധമ്മസാമ്യം

സാധിച്ചാണു കേരളപാണിനി മുന്നോട്ടുപോകുന്നത്. രണ്ടാംഫാറത്തിൽ പഠിക്കുന്ന കുട്ടികൾക്കുകൂടി ആ ജ്ഞാനം വരുത്തേണ്ട ആവശ്യമില്ലെന്നു മനോരമ നിശ്ചയിക്കുന്നു. അതിരുകവിഞ്ഞും കുറഞ്ഞും വിഷയത്തെ വിഭജിച്ചിരിക്കുന്നത് ഏതു ഉപാധിയെ അവലംബിച്ചാണെന്ന് എത്രതന്നെ സൂക്ഷിച്ചിട്ടും ഈ ഗ്രന്ഥാവലിൽനിന്നു വെളിവാകുന്നില്ല. എല്ലാ ഗ്രന്ഥത്തിൻേറയും പ്രാരംഭത്തിൽ ഭാഷാസ്വരൂപത്തേക്കുറിച്ചു വാക്യരൂപംമാററി ചിലതൊക്കെപ്പറയുന്നുണ്ട്. ഇതു വിദ്യാർത്ഥികളേയൊ അദ്ധ്യാപകന്മാരേയൊ ലക്ഷ്യമാക്കുന്നതെന്നറിയുന്നില്ല.

നാലുഗ്രന്ഥങ്ങളുംകൂടി ഒന്നിച്ച് ഒരു പുസ്തകമാക്കിയിരുന്നു എങ്കിൽ വൃഥാസ്ഥലത്തിനു സംഗതി വരുത്തിയിരിക്കുന്ന പലതും ഈ ഗ്രന്ഥാവലിയിൽനിന്നും ഉപേക്ഷിക്കാമായിരുന്നു. പക്ഷെ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുന്ന വിഷയങ്ങളുടെ സമഗ്രതയോ ശുദ്ധിയോ ചിന്താവിഷയമാകേണ്ടതാണ്? ഇത്രവലിയ ഒരു കാര്യത്തിൽ—കേരളീയരുടെ അഭിമാനസ്തംഭമായ ഭാഷയിൽ—പണ്ഡിതവരേണ്യനായ ഒരു പുണ്യാത്മാവിൻേറ ശ്രമം തന്നെ പരാജയത്തിലല്ലെന്നു തെളിവില്ലാതിരിക്കുന്ന കാര്യത്തിൽ—ഇങ്ങിനെ ഒരു കടുംകൈ ചെയ്യാൻ അത്ര സാഹസികനാണു ഗ്രന്ഥകർത്താവ് എന്നുതോന്നുന്നില്ല.

ഭാഷാപോഷണം എന്ന വ്യാജേന യശഃപ്രാർത്ഥികളും ധനപ്രാർത്ഥികളും ഗ്രന്ഥനിർമ്മാണത്തിനും പ്രസിദ്ധീകരണത്തിനും ഒരുങ്ങുന്നതോ ഒരുങ്ങിയതോ പ്രായേണ പരാജയത്തിലാണു കണ്ടുവരുന്നത്. എന്നാൽ കുറഞ്ഞോരു കാലമായിട്ടു പാഠശാലകളിൽ കയറിഇറങ്ങുന്ന ഗ്രന്ഥങ്ങളുടെ എണ്ണംകൊണ്ടു തടിച്ച ചില പ്രസാധകന്മാരുണ്ട്. അങ്ങിനെയുള്ള മരം മറഞ്ഞും തണലിലുച്ചും പല പാഠ്യഗ്രന്ഥസമൂഹം ചുററുംകൂടിയിരിക്കുന്നു. അല്പകാലത്തെ സാഹചര്യംകൊണ്ടു മാന്ദ്യവും അസ്വാതന്ത്ര്യവും ബാധിച്ചു 'കിങ്കരീകരുതെ' എന്നായിത്തീരുന്നു. അക്കാലത്തു ഹിതാഹിതങ്ങളെ, പണ്ഡിതപാമരത്വമോ, രസവിരസതയോ അവഗണിച്ച് ആജ്ഞാനുസാരികളായി പല ഗ്രന്ഥങ്ങളും ഉണ്ടാക്കുന്നുണ്ട്. അവയെല്ലാം പാഠശാലകളിൽ പാഠപുസ്തകമാക്കി കുട്ടികളുടെ തലയ്ക്കു ചുമടും രക്ഷിതാക്കളുടെ ദാരിദ്ര്യത്തിനു പോഷണവും വരുത്തുന്നതാണു് ഇക്കൊല്ലത്തെ വിദ്യാഭ്യാസനയം.

ഇംഗ്ലീഷുപാഠശാലകൾക്കും മലയാളപാഠശാലകൾക്കും പൊതുവെ നിർണ്ണയിച്ചിരിക്കുന്ന 'രവിവർമ്മ ഡ്രായിങ്ങ്പുസ്തക'ത്തെക്കുറിച്ചു പലതും ആളുകൾ പറഞ്ഞുകേൾക്കുന്നുണ്ട്. എന്നാൽ പരമാർത്ഥം അറിവാനുള്ള മോഹംകൊണ്ടു് ഇതുവരെ ഒന്നുംതന്നെ പറവാൻ ഒരുങ്ങിയില്ലെന്നേ ഉള്ളൂ.

ബാലാമണിയെന്ന പേരുള്ള ഒരു നർത്തകി കുറഞ്ഞൊരുകാലത്തിനു മുമ്പ് ഈ ദിക്കിൽ ഒരു നാടകസെററുമായി എത്തിയിരുന്നു. അവരുടെ നടനസാമർത്ഥ്യവും ഗാനമാധുര്യവും പലരേയും 'അപഹൃതചിത്തവൃത്തിക ളാ'ക്കിയെന്നേ പറയേണ്ടു ഈ സംഭവംകഴിഞ്ഞു കുറച്ചുകാലത്തേയ്ക്കു ക ടകളിൽനിന്ന് ഏതുസാമാനം വാങ്ങുമ്പോഴും അതിനു ബാലാമണിയെന്ന വിശേഷണം ചേർത്തിരുന്നു. സാധനവൈശിഷ്ട്യത്തെ സൂചിപ്പിക്കുന്ന ഒരു ഭേദകശബ്ദമായിത്തീർന്നു അത് എന്നുപറഞ്ഞാൽ കഴിഞ്ഞല്ലൊ.

ഭാരതത്തിലെന്നല്ല പാശ്ചാത്യദിക്കുകളിൽകൂടി ചിത്രകലയിൽ പ്ര ശസ്തിനേടിയ ഒരു വന്ദ്യപുരുഷനാണ് രവിവർമ്മ കോയിത്തമ്പുരാൻ. തി രുവിതാംകൂർ രാജകുഡുംബത്തോടുള്ള ബന്ധംകൊണ്ടും അവിടയ്ക്കുവേണ്ടി ചെയ്ത ത്യാഗംകൊണ്ടും പണ്ടേപണ്ടേ വിഖ്യാതമായിരുന്ന ഒരു സ്വരൂപമാ ണ് കിളിമാനൂർ കോവിലകം. തങ്കത്തിനു സുഗന്ധമെന്ന് ആലങ്കാരികർ പറയുന്നപോലെ കിളിമാനൂർ കോയിത്തമ്പുരാൻെറ പേർതന്നെ പ്രഖ്യാ തമായിരിക്കെ സുകുമാരകലകൊണ്ടുകൂടി പ്രശസ്തനായ ഒരു ആളാണു ര വിവർമ്മ.

ആ പേരിൻെറ സ്മാരകമായി ഒരു സ്ഥാപനം മാവേലിക്കരെ ഇന്നും നടന്നുപോരുന്നുണ്ട്. അവിടന്നു വിദ്യാർത്ഥികളുടെ പ്രായത്തിനനുസരിച്ചു ഡ്രായിങ്ങിൽ ഒരു പദ്ധതി നിർണ്ണയിച്ചു ബ്ളാക്കുകൾ കൊട്ടത്തുണ്ടാക്കിച്ചു താണ് ഇക്കൊല്ലത്തെ ഡ്രായിങ്ങ്പുസ്തകമെന്നു പലരും ശങ്കിച്ചിട്ടുണ്ടാവാം. "ദൂരെയിരുന്നാൽ നേരറിയാമൊ, ചാരേചെന്നങ്ങാരായേണം" എന്നു ഉണ്ണാ യി ആശാൻ പറഞ്ഞിട്ടുള്ളതു പച്ചപ്പരമാർത്ഥമാണെന്ന് ഇക്കൊല്ലത്തെ ഡ്രായിങ്ങ്പുസ്തകങ്ങൾ തെളിയിച്ചിട്ടുണ്ട്. ഒരു ചക്രംമുതൽ മൂന്നര ചക്രം വരെ വിലവയ്ക്കാവുന്ന ഡ്രായിങ്ങ്പുസ്തകങ്ങൾക്കു മൂന്നര ചക്രംമുതൽ ഏ ഴു ചക്രംവരെ വിലവച്ച് അഞ്ചുലക്ഷം കുട്ടികൾ നിർബന്ധമായി വാങ്ങി ക്കൊള്ളണം എന്ന് ആജ്ഞപുറപ്പെട്ടിരിക്കുന്നു. നിർബന്ധമെന്നു കണ്ട തിനുശേഷം കിട്ടുന്ന പുസ്തകങ്ങൾ റബ്ബർ ഉപയോഗിക്കാവുന്ന കടലാസു കൊണ്ടല്ല ഉണ്ടാക്കിയിരിക്കുന്നതെന്നും കാണാം. ഇക്കൊല്ലത്തെ പാഠനി ർണ്ണയവൈകല്യംകൊണ്ടു വിദ്യാഭ്യാസനഭോമണ്ഡലം കറുത്തിരുണ്ടുകഴിഞ്ഞി രിക്കുന്നു. അനതിദൂരഭാവിയിൽ ഒരു ശുഭോദയം ഉണ്ടാകുമെന്ന് ഈ ദുര ന്തപാരമ്യത സൂചിപ്പിക്കുന്നു. അതെ, അതു ശരിയാണ്. നാനാദിഗന്ത ങ്ങളേയും തേജഃപ്രസരംകൊണ്ടു പ്രശോഭിപ്പിച്ച ഒരു സൂരിയുടെ ഉദയം ന മ്മുടെ ചക്രവാളത്തിൽ അതാ കാണപ്പെടുന്നു. അതുകണ്ടാനന്ദിക്കുക. അ നുഭവിക്കുക.



# കുറിപ്പ്.

സി. വി. ചന്ദ്രശേഖരൻ എം. എ. (ഓക്സൺ)

പ്രകൃതി സ്വസന്തതികളെ ഒരുപോലെ സ്നേഹിച്ചു ലാളിക്കുന്നു എന്നു പലരും പറയാറുണ്ട്. ഇതിൻേറ പരമാൎത്ഥം പ്രത്യക്ഷത്തിൽ വിശ്വസിക്കുവാൻ പാടില്ലാത്തവണ്ണം ചില പ്രതിഭാസങ്ങൾ സദാ നമ്മെ വലയംചെയ്യുന്നുമുണ്ട്. അവയിൽ അത്ഭുതപരവശരായവർ അവരുടെ പ്രതിഭയ്ക്കു നയോജ്യമാംവണ്ണം ചില സമാധാനങ്ങൾ കണ്ടെത്തുന്നു. എന്നാൽ അത്ഭുതാദികളായ വികാരങ്ങളിൽമാത്രം സുഖനിർവൃതി അണയ്ക്കുന്നതു് ലാഘവമെന്നു ബുദ്ധിമ്മന്യന്മാർ വിചാരിക്കുന്നുണ്ടെങ്കിലും അവ ചിരസ്ഥായികളു സംഗതിവരുത്തുന്നതു് അനുഗ്രഹമെന്നു തോന്നാറുണ്ട്.

ഇതാ നമ്മുടെമുമ്പിൽ ഇരിക്കുന്ന ഛായാപടം സൂക്ഷിച്ചു് ഒന്നു നോക്കുകതന്നെ. ആന്തരസത്വം ബാഹ്യരൂപത്തിൽ പ്രതിബിംബിക്കുമെന്നതു സവിശേഷം മുഖം സാക്ഷ്യംവഹിക്കുന്നതാണ്. ജീവചൈതന്യം സദാ പ്രസരിച്ചുകൊണ്ടിരിക്കുന്ന നയനങ്ങൾ കരുണാർദ്രനോട്ടംകൊണ്ടു് ആന്തരസ്വഭാവത്തെ അഭിവ്യഞ്ജിപ്പിക്കുന്നു. ഒതുങ്ങിയ ചുണ്ടും ദീൎഘമല്ലാത്ത വക്ത്രകുഹരവും അല്പം ഉയൎന്ന നാസയും കുലശ്രേഷ്ഠത്വത്തെ കാണിക്കുന്നുണ്ട്. കണ്ണുകളുടെ തലത്തിൽനിന്നു മുകളിലോട്ടു കയറിനില്ക്കുന്ന ചെവി പലപ്പോഴും ആത്മചിന്താവൈമുഖ്യത്തേ ദ്യോതിപ്പിക്കുന്നുണ്ടെങ്കിലും ദീൎഘമേറിയ ചെവി യാഥാസ്ഥിതികനല്ലെന്നു് വിളിച്ചുപറയുന്നു. സൎവ്വോപരിഫാലദേശം മസ്തിഷ്കത്തിൻേറ അളവിനും നൈൎമ്മല്യത്തിനും ഉത്തമമാതൃകതന്നെയാണ്.

സാമുദ്രികയും ജാതകവുമെല്ലാം നോക്കുന്നതു മൂഢതയുടെ ഒരു രൂപാന്തരമെന്നു പറയുന്നവർ കണ്ടേക്കാം. എന്നാൽ വിംശതിയോടടുത്ത ഒരു കാലത്തോളം ഈ ദിക്കിലുള്ള നിത്യസാഹചൎയ്യംകൊണ്ടു് ഇവിടത്തേ പൗരാവലിയിൽ ഒരു ഗണ്യസംഖ്യ ഗുരുവെന്നു് അഭിമാനിച്ചാരാധ്യനായിരിക്കുന്ന സി. വി. ചന്ദ്രശേഖരൻെറ ചരിത്രം സുപരിചിതമാണ്. അദ്ദേഹത്തിൻെറ ഛായയിൽകാണുന്ന ലക്ഷണങ്ങൾ പരമാൎത്ഥങ്ങളെന്നു തെളിയിക്കാനുള്ള ഒരു സാക്ഷിപത്രമായി ചില സംഗതികൾകൂടി താഴെ കുറിച്ചുകൊള്ളട്ടെ.